ഭൃതസ്യാക്ഷോ ഭൃതമേകമുഖം കാര
യേത് ............ഗൂഢാജീവിജ്ഞാപനാ
ർത്ഥം

III 20

ഭൃതമേകമുഖം കാര്യം തസ്കരജ്ഞാ
നകാരണാത്

യാജ്ഞ II 207

പ്രകീർണ്ണകത്തിൽ —

വിവാഹം മുതലായ വിശേഷങ്ങളിൽ അടുത്തിരിക്കുന്നതും എതിർവശത്തിരിക്കുന്നതുമായ ഗൃഹങ്ങളിലുള്ളവരും യോഗ്യന്മാരുമായ ആളുകളെ ക്ഷണിക്കാതെ അയോഗ്യരെ ക്ഷണിച്ചാൽ മനുകൌടല്യന്മാർ ദണ്ഡം വിധിച്ചിരിക്കുന്നു.

പ്രതിവേശാനുവേശയോരുപരിനിമന്ത്ര
ണേ ച ദ്വാദശപണോ ദണ്ഡഃ

III 20

പ്രാതിവേശ്യാനുവേശ്യൗ ച
കല്യാണേ വിംശതിദ്വിജേ
അർഹാവഭോജയൻ വിപ്രോ
ദണ്ഡമർഹതി മാഷകം

മനു VIII 392

തരാമെന്ന് സമ്മതിച്ച ധനം കൊടാതെ ഒഴികിലും, ഭ്രാതൃഭാര്യയെ കൈകൊണ്ടു പിടിക്കിലും, ചീത്തയായ സാധനങ്ങളെ വിൽക്കിലും, മുദ്രവച്ച ഗൃഹത്തെ ഭേദിക്കിലും, അയൽപക്കത്തുള്ള കുട്ടികളെ ഉപദ്രവിക്കിലും ദണ്ഡം വിധിക്കുന്നു.

സന്ദിഷ്ടമർത്ഥമപ്രയച്ഛതോ, ഭ്രാതൃ
ഭാര്യാം ഹസ്തേന ലംഘയതഃ, പരവ
ക്തവ്യം പണ്യം ക്രീണാനസ്യ, സമുദ്രം
ഗൃഹമുദ്ഭിന്ദതഃ, സാമന്തചത്വാ
രിംശത്കുല്യാബാധാമാചരതഃ...

III 20

അർഘ്യാക്രോശാതിക്രമകൃദ്
ഭ്രാതൃഭാര്യാപ്രഹാരകഃ
സന്ദിഷ്ടസ്യാപ്രദാതാ ച
സമുദ്രഗൃഹഭേദകൃത്
സാമന്തകുലികാദീനാ-
മപകാരസ്യ കാരകഃ

യാജ്ഞ II 238, 239.

സ്വച്ഛന്ദചാരിണിയായ വിധവയെ ബലാദ്ഗമിക്കിലും, ചണ്ഡാലൻ മേൽക്കുലത്തിലുള്ളവളെത്തീണ്ടുകിലും, അത്യാപത്തു വന്നതുകണ്ടും അടുത്തിരുന്നു രക്ഷിക്കാതെ ഇരിക്കിലും, കാരണം കൂടാതെ ഓടുകിലും, ശാക്യർ, ക്ഷപണകർ ഇവരെ ദേവപിതൃകാര്യങ്ങളിൽ ഊട്ടുകിലും യാജ്ഞവല്ക്യൻ ദണ്ഡം വിധിക്കുന്നു.

വിധവാം സ്വച്ഛന്ദവാസിനീം പ്രസഹ്യാ
ധിചരതഃ ചണ്ഡാലസ്യാര്യാം സ്പൃശ
തഃ, പ്രത്യാസന്നമാപദ്യനഭിധാവതഃ,
നിഷ്കാരണമഭിധാവനം കുർവ്വതഃ, ശാ
ക്യാജീവകാദീൻ വൃഷലപ്രവ്രജിതാൻ
ദേവപിതൃകാര്യേഷു ഭോജയതഃ ശ
ത്യോ ദണ്ഡഃ

III 20

സ്വച്ഛന്ദവിധവാഗാമീ
വിക്രുഷ്ടേനഭിധാവകഃ
അകാരണേ ച വിക്രോഷ്ടാ
ചണ്ഡാലശ്ചോത്തമാൻ സ്പൃശൻ
ശൂദ്രപ്രവ്രജിതാനാം ച
ദൈവേ പിത്ര്യേ ച ഭോജകഃ

യാജ്ഞ II 240—41

തന്നെ ഏല്പിച്ച കാര്യത്തെ ശരിയായിച്ചെയ്യാത്തവനും, കാള, ആട് മുതലായ മൃഗങ്ങളുടെ പുംസ്ത്വത്തെ കെടുക്കുന്നവനും, ദാസീഗർഭത്തെ മരുന്നുകൊടുത്തഴിക്കുന്നവനും കൌടല്യയാജ്ഞവല്ക്യന്മാർ ദണ്ഡം വിധിക്കുന്നു.

യുക്തകർമ്മ ചായുക്തസ്യ ക്ഷുദ്രപശു
വൃഷാണാം പുംസ്ത്വോപഘാതിനോ ദാ
സ്യാം ഗർഭമൗഷധേന പാതയതഃ
III 20

അയോഗ്യോ യോഗ്യകർമ്മകൃത്
വൃഷക്ഷുദ്രപശൂനാം ച
പുംസ്ത്വസ്യ പ്രതിഘാതകഃ
ദാസീഗർഭവിനാശകൃത്
യാജ്ഞ II 241—42

പിതൃപുത്രന്മാർ, ദമ്പതികൾ, ഭ്രാതൃഭഗിനികൾ, മാതുലഭാഗിനേയന്മാർ, ശിഷ്യാചാര്യന്മാർ ഇവരെ പതിതരല്ലാതെ ഇരിക്കുമ്പോൾ പരസ്പരമുപേക്ഷിക്കയാണെങ്കിൽ ദണ്ഡം വിധിക്കുന്നു.

പിതൃപുത്രയോർദ്ദമ്പത്യോഃ ഭ്രാതൃഭഗി
ന്യോർമ്മാതുലഭാഗിനേയയോഃ ശിഷ്യാ
ചാര്യയോർവ്വാ പരസ്പരമപതിതം ത്യ
ജതഃ
III 20

പിതാപുത്രസ്വസൃഭ്രാതൃ
ദമ്പത്യാചാര്യശിഷ്യകാഃ
ഏഷാമപതിതാന്യോന്യ
ത്യാഗീ ച ........
യാജ്ഞ II 243

ബന്ധിക്കാൻ യോഗ്യനല്ലാത്തവനെ ബന്ധിക്കയോ, ബന്ധിക്കേണ്ടവനെ മോചിപ്പിക്കുകയോ, വ്യവഹാരപ്രാപ്തനല്ലാത്ത ബാലനെ (മൈനരെ) ബന്ധിക്കയോ ചെയ്താലും കൌടല്യയാജ്ഞവല്ക്യന്മാർ ദണ്ഡം വിധിക്കുന്നു.

പുരുഷമബന്ധനീയം ബധ്നതോ,
ബന്ധം വാ മോക്ഷയതഃ ബാലമപ്രാ
പ്തവ്യവഹാരം ബധ്നതോ
III 20

അബന്ധ്യം യശ്ച ബധ്നാതി
ബന്ധ്യം വാ യശ്ച മുഞ്ചതി
അപ്രാപ്തവ്യവഹാരം ച
സ ദാപ്യോ ദമമുത്തമം
യാജ്ഞ II 249

## ചില വിഷയങ്ങളിൽ ആചാര്യന്മാരുടെ അഭിപ്രായഭേദം.

വിവാഹസംയുക്തത്തിൽ. സ്ത്രീയെ ഭർത്താവു ആട്ടിപ്പുറത്താക്കിയാൽ അവൾ പുരുഷന്മാരില്ലാത്ത പതിബന്ധുക്കൾ, വിവാഹം നടത്തിച്ചവർ, ഗ്രാമത്തിൽ ശ്രേഷ്ഠൻ, സ്ത്രീധനാവകാശി, ഭിക്ഷുകി, സ്ത്രീയുടെ ബന്ധുക്കൾ, ഇവരുടെ ഗൃഹത്തിൽ ചെല്ലുന്നതു ദോഷമില്ല എന്ന് ആചാര്യന്മാരുടെ അഭിപ്രായം.

കൌടല്യനാകട്ടേ. സാധ്വിയായ സ്ത്രീജനത്തിന്ന വ്യഭിചാരാദിദോഷമില്ലാത്തതുകൊണ്ടു് സപുരുഷമായ ജ്ഞാതികുലത്തിൽ ചെല്ലുന്നതുകൊണ്ടും വിരോധമില്ല എന്ന അഭിപ്രായപ്പെടുന്നു.

ദായഭാഗക്ഷേത്രജപുത്രവിഷയം. അന്യസ്ത്രീകളിലുണ്ടായ പുത്രന്മാർ ക്ഷേത്രികളുടെ പുത്രന്മാർ എന്ന ആചാര്യന്മാർ.

മാതാവു തോൽസഞ്ചിക്കു തുല്യയായതുകൊണ്ടു ബീജിയുടെ പുത്രന്മാർ എന്നു് മററു ചില ആചാൎയ്യന്മാർ. ശരീരോത്പത്തിക്കു ക്ഷേത്രത്തിന്റെയും ബീജത്തിന്റെയും ആവശ്യകത ഉള്ളതുകൊണ്ടു രണ്ടുപേരുടെയും മകനാണു് എന്ന കൌടല്യാഭിപ്രായം.

ദാസകൎമ്മകരകല്പം. ജോലി ചെയ്വാൻ ഒരുത്തനെ വിളിച്ചിട്ടു തന്റെ അസൌകൎയ്യം നിമിത്തം ജോലി ചെയ്യിക്കാതെ അയച്ചാലും പറഞ്ഞ കൂലി കൊടുക്കണമെന്ന ആചാര്യന്മാരുടെ അഭിപ്രായം.



കൌടല്യനാകട്ടേ. ജോലി ചെയ്താലേ കൂലികൊടുക്കേണ്ട ആവശ്യമൊള്ളു എന്നും ജോലി ചെയ്യാത്തതിന്ന കൂലി കൊടുക്കേണ്ട ആവശ്യമില്ലെന്നും അഭിപ്രായപ്പെടുന്നു. എന്നാൽ അതിൽ കുറെ വ്യത്യാസമുണ്ടു്. അല്പം ജോലി ചെയ്തിട്ടു യജമാനന്റെ അസൌകൎയ്യംകൊണ്ടു ജോലി മുഴുവനാക്കിയില്ലെങ്കിലും കൂലി മുഴുവനും കൊടുക്കണം. ഒരു കരാറിന്മേൽ ഒരു ജോലി നാലു ദിവസംകൊണ്ടു തീൎത്തുതരാമെന്ന ഏററിട്ടു ചെയ്തുതീൎത്തില്ലെങ്കിൽ യജമാനന്റെ ഇഷ്ടംപോലെ കൂലി കൊടുക്കാതെയുമിരിക്കാം. കൂടുതൽ ജോലി ചെയ്താൽ കൂടുതൽ കൂലി കൊടുക്കണമെന്നും അഭിപ്രായപ്പെടുന്നു.

## സാഹസം

രത്നം, സാരം, ഫൽഗു, കുപ്യം എന്നീ വസ്തുക്കളുടെ സാഹസത്തിങ്കൽ (അപഹാരത്തിൽ) അവയുടെ വിലയ്ക്കു സമമായ ദണ്ഡം വിധിക്കണമെന്ന മനുശിഷ്യന്മാർ പറയുന്നു.

വിലയുടെ ഇരട്ടി ദണ്ഡമെന്ന ഉശനസ്സിന്റെ ശിഷ്യന്മാർ.

കൌടല്യനാകട്ടേ അപരാധത്തിന്ന തുല്യമായി ദണ്ഡം വിധിക്കണമെന്ന പറയുന്നു.

സ്ത്രീയേയോ പുരുഷനേയോ ബലാൽക്കാരമായി പിടിച്ചു ബന്ധിക്കുകയോ ബന്ധിപ്പിക്കുകയോ, ബന്ധനത്തിലിരിക്കുന്നവരെ മോചിപ്പിക്കുകയോ ചെയ്യുന്നവന്നു ൫൦൦ പണം മുതൽ ൧൦൦൦ പണംവരെ ദണ്ഡമെന്നു ആചാര്യന്മാരുടെ അഭിപ്രായമം

ബൃഹസ്പതിശിഷ്യന്മാരാകട്ടെ ഏവനാണോ സാഹസത്തെ ഞാനേററു എന്നു അന്യനെക്കൊണ്ടുചെയ്യിക്കുന്നു അവന്നു ചെയ്തവനിലിരട്ടി ദണ്ഡം. അതിന്നു വേണ്ടുന്ന പണം ഞാൻ തരാമെന്നു പറഞ്ഞു ചെയ്യിക്കുന്നവന്നു ചെയ്തവനിൽ നാലിരട്ടി ദണ്ഡം. ഞാൻ നിനക്കു ഇത്രദ്രവ്യം തരാമെന്നു പറഞ്ഞു ചെയ്യിക്കിൽ ആ നിശ്ചയിച്ച ദ്രവ്യവും ദണ്ഡവും കൊടുക്കണമെന്നു പറയുന്നു.

കൌടല്യനാകട്ടെ ഞാൻ ഇപ്രകാരം ചെയ്യിച്ചതു കോപം, മദം, മോഹം ഇവയിൽ ഒന്നുകൊണ്ടാണെന്നു വാദിക്കുന്നതായാൽ കൎത്താവിന്നു സദൃശമായ ദണ്ഡമാണെന്നു അഭിപ്രായപ്പെടുന്നു.

ദണ്ഡപാരുഷ്യം കലഹം, മോഷ്ടിച്ചദ്രവ്യത്തെ സ്വന്തമാക്കൽ എന്നീ അപരാധങ്ങൾ പഴകിയാൽ പിന്നെ അഭിയോഗമല്ലെന്നു ആചാര്യന്മാർ പറയുന്നു.

അപരാധം ചെയ്തവനെ ഒരിക്കലും വിടാൻ പാടില്ല എന്നാണു കൌടല്യാഭിപ്രായം.

കലഹം സംബന്ധിച്ച അഭിയോഗങ്ങളിൽ ആദ്യമായി പരാതികൊടുക്കുന്നവനാണു ജയം. എന്തുകൊണ്ടെന്നാൽ സങ്കടം സഹിക്കാൻ വഹിയാതെ കണ്ടാണല്ലോ ഓടിവരുന്നതു എന്നു ആചാര്യന്മാർ പറയുന്നു.

കൌടല്യനാകട്ടെ മുമ്പിൽ വന്നാലുംശരി പുറകെ വന്നാലും ശരി സാക്ഷികളാണു പ്രമാണം. സാക്ഷികളില്ലെങ്കിൽ അടികൊണ്ടുള്ള പരുക്കോ, കലഹത്തിന്റെ ചിഹ്നമോകൊണ്ടു പരമാൎത്ഥം നിൎണ്ണയിക്കണമെന്നഭിപ്രായപ്പെടുന്നു.

## ദ്യൂതം.

മൂൎഖനായ പുരുഷൻ ജയിക്കാൻചെന്നു തോററതു സഹിക്കാത്തതുകൊണ്ടു അന്യായപ്പെടുന്നതിനാൽ ദ്യൂതത്തിൽ ജേതാ

വിന്ന പൂർവ്വസാഹസവും പരാജിതന്നു് മദ്ധ്യമസാഹസവും ദണ്ഡം വിധിക്കണമെന്നു് ആചാര്യന്മാർ അഭിപ്രായപ്പെടുന്നു.

പരാജിതന്നു് ഇരട്ടിദണ്ഡം നിശ്ചയിക്കുന്നതായാൽ ആരും അഭിയോഗത്തിന്നുവേണ്ടി രാജസമീപം ചെല്ലുകയില്ല. അതു കൊണ്ടു പരാജിതന്നു ദണ്ഡലാഭം വിധിക്കണമെന്നു കൌടല്യന്റെ അഭിപ്രായം.

ഇനി ബൃഹസ്മൃതിഗ്രന്ഥങ്ങൾക്കും കൌടലീയത്തിന്നും അഭിപ്രായഭേദമുള്ളതിന്റെ നിരൂപണം.

## 1. പുനർവ്വിവാഹം.

ചില ഘട്ടങ്ങളിൽ നാരദൻ പുനർവ്വിവാഹത്തെ വിധിക്കുന്നു. മനുവാകട്ടേ ജീവിതാവസാനംവരെ വിവാഹമോചനം പാടില്ല എന്നു് "അന്യോന്യസ്യാവ്യഭിചാരോ ഭവേദാമരണാന്തികഃ" എന്ന ശ്ലോകാർദ്ധംകൊണ്ടു പറയുന്നു. കൌടല്യനാകട്ടേ "അമോക്ഷോ ധർമ്മവിവാഹാനാം" എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു് ആദ്യത്തെ നാലു വിവാഹങ്ങൾക്കു മോചനം വിധിക്കുന്നില്ല. വീണ്ടും വിവാഹംചെയ്ത വിധവകളെയും വിവാഹം കഴിയാതെ തന്നെ പ്രസവിച്ച അമ്മമാരെയും കൌടല്യൻ പറയുന്നു.

മനുവാകട്ടേ അപ്രകാരമുള്ള പുനർവ്വിവാഹത്തെ നിഷേധിക്കുന്നു. എന്നാൽ കന്യകയായിരിക്കുമ്പോൾ തന്നെ വിധവയായവരെ ഈ വിധി ബാധിക്കുന്നതല്ല.

## 2. നിയോഗം.

വിധവകൾക്കും, വ്യാധിസ്ഥന്മാരായ ഭർത്താക്കന്മാരോടു കൂടിയ സ്ത്രീകൾക്കും കൌടല്യൻ നിയോഗത്തെ അനുവദിക്കുന്നു. ഇതു ഗൌതമന്നും സമ്മതമാണു്. മനുവാകട്ടേ നിയോഗത്തെ സർവ്വഥാ നിഷേധിക്കുന്നു.

കൌടല്യൻ ഒരു പ്രത്യേകം ഡിപ്പാർട്ടുമെന്റു് ഏൎപ്പെടുത്തി ഗണികാവ്യാപാരത്തെ നടത്തിവരുന്നു. മനുവും ബൃഹസ്പതിയും അതിനെ ജനങ്ങൾക്കു് ഉപദ്രവകരമായതുകൊണ്ടു നിഷേധിക്കുന്നു. മനു നിയോഗനിഷേധത്തിൽ ഉദ്ദേശിച്ചിരി

ക്കുന്ന കാരണത്തെ [1]ബൃഹസ്പതി വ്യക്തപ്പെടുത്തിയിരിക്കുന്നു. അതായതു [2]കലിയുഗത്തിൽ ആളുകൾക്കു ശക്തി കുറഞ്ഞിരിക്കുന്നതുകൊണ്ടു് കൃതാദിയുഗങ്ങളിലുള്ളതുപോലെ നിയോഗവിധിയെ അനുഷ്ഠിക്കാൻ ശക്തി കാണുകയില്ല എന്നതാകുന്നു.

മഹാഭാരതത്തിൽ, ഭർത്താവു ജീവിച്ചിരിക്കുമ്പോഴും മരിച്ചതിൽ പിന്നീടും നിയോഗം അനുവദിച്ചുകാണുന്നുണ്ടു്. ആദ്യകാലത്തിൽ നിയോഗത്തിനു വ്യവസ്ഥയില്ലായിരുന്നു. അതു പുനർവ്വിവാഹത്തിനു തുല്യമായിട്ടാണു കരുതിയിരുന്നതു്. കാലക്രമം കൊണ്ടു നിയോഗം ഒരു ആൺ സന്താനം ഉണ്ടാകുന്നതുവരെ ആകാമെന്നായിരുന്നു (പെൺസന്താനത്തെ കണക്കാക്കേണ്ട).

മഹാഭാരതം ആദിപർവ്വം ൧൨൨-ാം അദ്ധ്യായത്തിൽ [3]മൂന്നു പുത്രന്മാരുണ്ടാകുന്നതുവരെ നിയോഗം ആകാമെന്നു കാണുന്നു. [4]ബോധായനനാകട്ടെ പുത്രനില്ലാത്ത സ്ത്രീ ഗുരുക്കന്മാരുടെ അനുവാദത്തോടുകൂടി ദേവരനിൽനിന്നു പുത്രനെ പ്രാപിക്കാമെന്നു പറയുന്നു. അതിലും ചിലരെ നിഷേധിക്കുന്നു.

## III. ദ്യൂതസമാഹ്വയം.

[5]ദ്യൂതം സമാഹ്വയം ഇവ രണ്ടും രാജ്യനാശത്തെ വരുത്തുന്ന രാജാക്കന്മാരുടെ രണ്ടു ദോഷങ്ങളാണു്. അതുകൊണ്ടു് അവയെ രാജാവു രാജ്യത്തിൽനിന്നും ബഹിഷ്കരിക്കണം. ദേവനം സമാഹ്വയം ഇവ രണ്ടും പ്രത്യക്ഷമായ മോഷണമാണു്. അതുകൊണ്ടു രാജാവു് അവയെ നശിപ്പിക്കുന്നതിനു പ്രയത്നിക്കണം. ദ്യൂതം

---

1. ഉക്ത്വാ നിയോഗോ മുനിനാ നിഷിദ്ധഃ സ്വയമേവ തു ।
യുഗക്രമാദശക്യോƒയം കർത്തും സർവ്വൈർവ്വിധാനതഃ ॥
[ബൃഹ. Page 194]

2. തപോജ്ഞാനസമായുക്താഃ കൃതത്രേതായുഗേ നരാഃ ।
ദ്വാപരേ ച കലൌ നൄണാം ശക്തിഹാനിർവ്വിനിർമ്മിതാ ॥

3. നാതശ്ചതുർത്ഥം പ്രസവമാപത്സ്വപി വദന്ത്യുത ।
അതഃ പരം സ്വൈരിണീ സ്യാദ് ബന്ധകീ പഞ്ചമേ ഭവേത് ॥
[ആദി. 132-64]

4. വശാ ചോത്പന്നപുത്രാ ച നീരജസ്കാ ഗതപ്രജാ ।
നാകാമാ സന്നിയോജ്യാ സ്യാത് ഫലം യസ്യാം ന വിദ്യതേ ॥
[ബോധായന II-4, 9, 10]

5. ദ്യൂതം സമാഹ്വയം ചൈവ രാജാ രാഷ്ട്രാന്നിവാരയേത്
രാജ്യാന്തകരണാവേതൌ ദ്വൌ ദോഷൌ പൃഥിവീക്ഷിതാം
മനു IX, 221

സമാഹ്വയം ഇവയെ ചെയ്യുന്നവരെയും ചെയ്യിക്കുന്നവരെയും രാജാവു വധിക്കണം. കിതവന്മാർ ശൌണ്ഡികന്മാർ ഇവരെ വേഗത്തിൽ രാജ്യത്തിൽനിന്നും പുറത്താക്കണം. എന്തുകൊണ്ടെന്നാൽ രഹസ്യതസ്കരന്മാരായ ഇവർ രാജ്യത്തിൽ താമസിച്ചുകൊണ്ടു സാധുജനങ്ങളെ കുത്സിതപ്രവൃത്തികൾകൊണ്ടു ബാധിക്കും. മുൻകാലങ്ങളിൽ (പാണ്ഡവന്മാരുടെ കാലങ്ങളിൽ) തന്നെ ദ്യൂതം മഹത്തായ അനർത്ഥങ്ങളെ ഉണ്ടാക്കീട്ടുള്ളതായി കാണുന്നതുകൊണ്ടു ബുദ്ധിമാനായ പുരുഷൻ കളിയായിട്ടുപോലും ദ്യൂതസേവനം ചെയ്യാൻ പാടില്ല എന്നു മനു പറയുന്നു.

[1]കാത്യായനനാകട്ടെ, കാമം ക്രോധം ഇവയെ വർദ്ധിപ്പിക്കുന്നതും അക്രമകാരകവും ജനങ്ങളുടെ ദ്രവ്യത്തെ നശിപ്പിക്കുന്നതുമായ ദ്യൂതത്തെ ഒരിക്കലും അനുവദിക്കാൻ പാടില്ല. എന്തുകൊണ്ടെന്നാൽ സർപ്പമുഖത്തിൽനിന്നും വിഷമെന്നപോലെ ദ്യൂതത്തിൽനിന്നും കലഹമുണ്ടാകുന്നു. അതു രാജ്യത്തിന്റെ സങ്കട

---

പ്രകാശമേതത്താസ്കര്യം യദ്ദേവനസമാഹ്വയൌ
തയോർന്നിത്യം പ്രതീഘാതെ നൃപതിർയ്യത്നവാൻ ഭവേത്.

മനു IX. 222

ദ്യൂതം സമാഹ്വയം ചൈവ യഃ കുര്യാത് കാരയേത വാ
താൻ സർവ്വാൻ ഘാതയേദ്രാജാ ശൂദ്രാംശ്ച ദ്വിജലിംഗിനഃ
കിതവാൻ......... ... ..... ... ........... ... .......
.....ശൌണ്ഡികാംശ്ച ക്ഷിപ്രം നിർവ്വാസയേത് പുരാത്
ഏതേ രാഷ്ട്രേ വർത്തമാനാ രാജ്ഞഃ പ്രച്ഛന്നതസ്കരാഃ
വികർമ്മക്രിയയാ നിത്യം ബാധന്തേ ഭദ്രികാഃ പ്രജാഃ
ദ്യൂതമേതത് പുരാകല്പേ ദൃഷ്ടം വൈരകരം മഹത്
തസ്മാദ്ദ്യൂതം ന സേവേത ഹാസ്യാർത്ഥമപി ബുദ്ധിമാൻ

മനു XI. 224—227

1. ദ്യൂതം നൈവ തു സേവേത കാമക്രോധവിവർദ്ധനം
അസാധുജനനം ക്രൂരം നരാണാം ദ്രവ്യനാശനം
ധ്രുവം ദ്യൂതാത് കലിസ്തസ്മാദ്വിഷം സർപ്പമുഖാദിവ
തസ്മാദ്രാജാ നിവർത്തേത വിഷയേ വ്യസനം ഹി തത്
വർത്തതേ ചേത് പ്രകാശം തു രാജാവേക്ഷിതതോഽന്നം.
അസമീക്ഷാത്മമാത്രാണാം കാരയേത്തത് കളപ്രദം

കാത്യായനമതസംഗ്രഹ Page 78
Sl. 783—785

ങ്ങൾക്കു കാരണമാകുന്നതുകൊണ്ട് രാജാവ് അതിനെ തടുക്കണം. എന്നു പറഞ്ഞു നിഷേധിച്ചിട്ട്, അതു് നടക്കുകയാണെങ്കിൽ യോഗ്യന്മാർക്കു സമ്മോഹം വരാതിരിക്കത്തക്കവണ്ണം പ്രകാശമായി മുൻവശത്തു ബോർഡു എഴുതിത്തൂക്കിയും രാജഭാഗമായ കരത്തോടുകൂടിയും നടക്കണമെന്നു പറയുന്നു.

[1]നാരദൻ, [2]യാജ്ഞവല്ക്യൻ, [3]വിഷ്ണു, [4]പരാശരൻ ഇവരാകട്ടെ കൂടാക്ഷദേവനത്തെയാണ് നിഷേധിക്കുന്നതു്.

[5]കൌടല്യനും [6]യാജ്ഞവല്ക്യനും ഗവൺമെൻറു മേൽനോട്ടത്തിൽതന്നെ ദ്യൂതത്തെ അനുവദിക്കുന്നു. ബൃഹസ്പതിയാകട്ടേ, ദ്യൂതം സത്യം ശൌചം ധനം ഇവയെ നശിപ്പിക്കുന്നതുകൊണ്ട് അതിനെ മനു നിഷേധിക്കുന്നു. മററുള്ള ആചാര്യന്മാരാകട്ടേ, രാജഭോഗമുള്ളതുകൊണ്ടും, കള്ളന്മാരേക്കണ്ടുപിടിക്കാൻ സാധിക്കുന്നതുകൊണ്ടു മനുവദിക്കുന്നു എന്നും പറയുന്നു.

[7]ആപസ്തംബനും ധർമ്മസൂത്രത്തിൽ ഗവൺമെൻറു മേൽനോട്ടത്തിൽ ദ്യൂതത്തെ അനുവദിക്കുന്നു.

---

1. കൂടാക്ഷദേവിതഃ പാപാൻ രാജാ രാഷ്ട്രാദ്വിവാസയേത്
കണ്ഠേ/ക്ഷമാലാമാസാദ്യ സ ഹ്യേഷാം വിനയഃ സ്മൃതഃ
നാരദ XVI. 6

2. രാജ്ഞാ സചിഹ്നം നിർവ്വാസ്യാഃ കൂടാക്ഷോപധിദേവിനഃ
യാജ്ഞ II. 206

3 ദ്യൂതേ കൂടാക്ഷദേവിനാം കരച്ഛേദഃ
ഉപധിദേവിനാം സന്ദംശച്ഛേദഃ
വിഷ്ണു V. 135, 136

4. തത്സർവ്വം കൂടാക്ഷദേവനവിഷയതയാ രാജ്ഞാമധ്യ
ക്ഷസഭികരഹിതവിഷയതയാ വാ യോജ്യം
പരാ മാധ്വ, Vol. III Part I. Page 578

5. ദ്യൂതാധ്യക്ഷോ ദ്യൂതമേകമുഖം കാരയേത്........
ശ്രദ്ധാജീവിജ്ഞാപനാർത്ഥം........ ജിതദ്രവ്യാ
ദധ്യക്ഷഃ പഞ്ചകം ശതമാദദീത
കൌടലീയ III. 20

6. ദ്യൂതമേകമുഖം കാര്യം തസ്കരജ്ഞാനകാരണാത്.
യാജ്ഞ II 207

7. സഭായാ മധ്യേ/ധിദേവനമുദ്ധത്യാവോക്ഷ്യാക്ഷാ-
ന്നിവപേദ്യുഗ്മാൻ വൈഭീതകാൻ യഥാർത്ഥാൻ
ആര്യാഃ ശുചയഃ സത്യശീലാ ദീവിതാരഃ സ്യുഃ
ആപസ്തംബധർമ്മസൂത്ര. II; 25, 12—13

ഇപ്രകാരം ഇരുപത്തു് അദ്ധ്യായങ്ങൾ അടങ്ങിയ ധർമ്മസ്ഥീയമെന്ന മൂന്നാമത്തെ അധികരണംകൊണ്ടു വ്യവഹാരപദങ്ങൾ ൧൮ വും നിരൂപണം ചെയ്യപ്പെട്ടിരിക്കുന്നു.

ഈ വിധത്തിലുള്ള വ്യവഹാരങ്ങളെ രാജാവാണ് അമാത്യൻ, പുരോഹിതൻ, പ്രാഡ്വിവാകൻ ഇവരോടു കൂടിയവനായി നിർണ്ണയിക്കേണ്ടതു്. പ്രജാപാലനമാണ് രാജാവിന്റെ സ്വധർമ്മം. പ്രജകൾ തമ്മിൽ ഋണാദാനാദികളായ പതിനെട്ടു വിവാദപദങ്ങളെ അടിസ്ഥാനപ്പെടുത്തി വിവദിക്കുമ്പോൾ രാജാവു് അർത്ഥിപ്രത്യർത്ഥിവാക്യങ്ങൾ, ലേഖ്യം, സാക്ഷി, ഇവകൊണ്ടു സന്ദേഹത്തെ നിവർത്തിച്ചു ധർമ്മത്തെ നിർണ്ണയിക്കണം. അപ്രകാരം നിർണ്ണയിച്ച ധർമ്മത്തെ ആചരിപ്പിക്കേണ്ടതുമാണ്. ഇങ്ങനെ വ്യവഹാരങ്ങളെ നോക്കുന്ന രാജാവാണ് രാജ്യഭരണത്തിൽ സമർത്ഥനായിത്തീരുന്നതു്.

"ഇതി സംഭൃതമണ്ഡലഃ സുധാമാ
പുരുരുചിരോ രമണഃ പ്രതാപശീലഃ
രവിരിവ നൃപതിഃ സമഃ പ്രജാനാം
ജഗദഖിലം വ്യവഹാരതോ ബിഭർത്തി"

എന്നു യാജ്ഞവല്ക്യബാലക്രീഡയിൽ വിശ്വരൂപാചാര്യനും പറഞ്ഞിരിക്കുന്നു.

ഇപ്രകാരം ധർമ്മാസനസ്ഥനായ രാജാവു ശാസ്ത്രോക്തമായ വഴിക്ക് വിവാദത്തെ ഉദ്ധരിക്കണം. അങ്ങനെ ചെയ്താൽ

സംഭവന്തി ഗുണാസ്സപ്ത
സപ്ത വഹ്നേരിവാർച്ചിഷഃ
ധർമ്മശ്ചാർത്ഥശ്ച കീർത്തിശ്ച
ലോകപങ്ക്തിരുപഗ്രഹഃ
പ്രജാഭ്യോ ബഹുമാനം ച
സ്വർഗ്ഗസ്ഥാനം ച ശാശ്വതം

എന്ന് പറഞ്ഞിരിക്കുന്നപ്രകാരം സ്വരാജ്യരക്ഷണമാകുന്ന ധർമ്മത്തെ സമ്പാദിക്കാൻ സാക്ഷ്യാദികളെ പുരസ്കരിച്ചു വ്യവഹാരങ്ങളെ നിർണ്ണയിക്കണം. ഇങ്ങനെ വ്യവഹാരനിർണ്ണയത്തെച്ചെയ്യുന്ന ഈ ശാസ്ത്രം അനർത്ഥങ്ങളെ നിവർത്തിച്ചു ധർമ്മസാധകമായി ഭവിക്കുന്നു.

ഇപ്രകാരം ന്യായമായി വ്യവഹാരത്തെ നിർണ്ണയിക്കുന്ന രാജാവു് ശിക്ഷണാദികളിൽ നിന്നുമുണ്ടാകുന്ന പാപങ്ങളിൽ നിന്നും വിമുക്തനായി പ്രജകളുടെ ബഹുമാനത്തേയും ഉത്കൃഷ്ട സ്ഥാനങ്ങളേയും പ്രാപിക്കുന്നു.

ഈ ഗ്രന്ഥത്തിന്റെ പ്രകാശനത്തിൽ ആവശ്യകങ്ങളായ ഉപദേശങ്ങളും നിർദ്ദേശങ്ങളും തന്നു് അനുഗ്രഹിച്ച മേധാശാലിയായ പ്രാചീനഗ്രന്ഥപ്രകാശനശാലാദ്ധ്യക്ഷൻ 'മീമാംസകരത്ന' വി. എ. രാമസ്വാമിശാസ്ത്രികൾ അവർകൾ എം. എ. യോടു എനിക്കുള്ള നിർവ്യാജമായ ബഹുമാനത്തെ ഇവിടെ രേഖപ്പെടുത്താം.

പ്രകാശനവിഷയത്തിൽ സകലവിധമായ ശ്രദ്ധകളും ചെയ്തിട്ടുണ്ടെങ്കിലും അറിയാതെ എന്തെങ്കിലും മുദ്രണാദി പ്രമാദങ്ങൾ വന്നുപോയിട്ടുണ്ടെങ്കിൽ അതിനു ക്ഷമാപണമർത്ഥിച്ചുകൊണ്ടു് മഹാജനസമക്ഷം എന്റെ ഈ പ്രയത്നഫലത്തെ സമർപ്പിച്ചുകൊള്ളുന്നു.



തിരുവനന്തപുരം, ൧-൧൦-൧൨൦. } മഹോപാദ്ധ്യായശിരോമണി എസ്സ്. ശങ്കരരാമശാസ്ത്രി.

# വിഷയാനുക്രമണി.

ശ്രീ

# കൌടലീയം

# അൎത്ഥശാസ്ത്രം

## ഭാഷാവ്യാഖ്യാനത്തോടുകൂടിയതു്.

---

### ധൎമ്മസ്ഥീയം—തൃതീയമധികരണം.

### ൫൭, ൫൮. പ്രക. വ്യവഹാരസ്ഥാപനാ, വിവാദപദനിബന്ധഃ *

ധൎമ്മസ്ഥീയമെൻപിതു അധികരണം. ധൎമ്മസ്ഥരാവോർ ചതുൎവ്വൎണ്ണാശ്രമമറിയുമവരൾ, അവരളെ അധികരിച്ചു ചൊല്ലിൻറതെൻപിതു അധികരണാൎത്ഥം. ഇതിനിൽ മുതൽ സൂത്രം 'വ്യവഹാരസ്ഥാപനാ' എൻപിതു. ഇരണ്ടാമതു 'വിവാദപദനിബന്ധഃ' എൻപിതു. ഇരണ്ടുമൊരു അദ്ധ്യായംകൊണ്ടു ചൊല്ലിൻറിതു. വ്യവഹാരമാവിതു വിവാഹസംയുക്താദികൾ മേൽചൊല്ലപ്പടിൻറ [1] പതിനെട്ടു. അതിനുടെ സ്ഥാപന ആവിതു ആദേയാനാദേയനിരൂപണമെൻപിതു മുതൽ സൂത്രത്തിനുടെ അൎത്ഥം. വിവാദപദങ്ങളാവോ പൂൎവ്വവാദിയുത്തരവാദിയുടയ വചനങ്കൾ. ഇവിററിനുടെയ നിബന്ധനമാവിതു വൃഷ്ടദേശജാതിഗോത്രനാമാദികൾ അനുക്രമത്തിനാലെഴുതുമതു, അതു ചൊല്ലിൻറതെൻപിതു ഇരണ്ടാം സൂത്രത്തിനൊള്ള അൎത്ഥം. അധികരണസംബന്ധമാവിതു ധൎമ്മോപധാശുദ്ധരായുള്ള പുരുഷരെ ധൎമ്മസ്ഥീയത്തിലും കണ്ടകശോധനയിലും നിറുത്തുക എൻറു കീഴ്ചൊല്ലീതു. ഇരണ്ടാം ഭാഗത്തിൽ പൌരജാനപദങ്ങളുടെയ കാൎയ്യങ്ങളാരാസ്സിതു

---

1. 'പന്നിരണ്ടു.' ഖ, പാഠം.

---

* "വ്യവഹാരസ്ഥാപനാ, വിവാദപദനിബന്ധഃ, വിവാഹസംയുക്തം, ദായവിഭാഗഃ, വാസ്തുകം, സമയസ്യാനപാകൎമ്മ, ഋണാദാനം, ഔപനിധികം, ദാസകൎമ്മകരകല്പഃ, സംഭൂയസമുത്ഥാനം, വിക്രീതക്രീതാനുശയഃ, ദത്തസ്യാനപാകൎമ്മ, അസ്വാമിവിക്രയഃ, സ്വസ്വാമിസംബന്ധഃ, സാഹസം, വാക്പാരുഷ്യം, ദണ്ഡപാരുഷ്യം, ദ്യൂതസമാഹ്വയം, പ്രകീൎണ്ണകം ഇത്രയും ഭാഗം ക. ഗ. മാതൃകകളിൽ കൂട്ടതലായി കാണുന്നു.

G. P. T. 1494. 300. 13-6-1117.

എൻറു കീഴ്ചൊല്ലീതു. അവു കാൎയ്യങ്കളാവോ ആരാരാവോർ, എത്തനവർകൂടി ആരാവിതു, എവിടെയിരുന്നാരാൎയ്യിതു, എന്നും ഇവ്വർത്ഥം പ്രതിപാദിപ്പാനായിക്കൊണ്ടു ചൊല്ലിൻറതെൻപിതു സംബന്ധം. പ്രകരണസംബന്ധമാവിതു അനുഷ്ഠാനക്രമലക്ഷണം.

ധൎമ്മസ്ഥാസ്ത്രയസ്ത്രയോ/മാത്യാ ജനപദസന്ധിസംഗ്രഹണദ്രോണമുഖസ്ഥാനീയേഷു വ്യാവഹാരികാനൎത്ഥാൻ കുൎയ്യുഃ

പ്രഥമസൂത്രവ്യാഖ്യാ ചൊല്ലി[1]ൻറിതു, ധൎമ്മസ്ഥാ എൻറവാറു. ധൎമ്മസ്ഥർ മൂവർ അമാത്യന്മാർകൂടി (അന്തപാലസ്യ ദുൎഗ്ഗം?) ജനപദസന്ധിയിലും, സംഗ്രഹണമാവിതു ദശഗ്രാമിയിൽ പ്രധാനാധിഷ്ഠാനം, ദ്രോണമുഖമും, സ്ഥാനീയങ്കൾ പ്രസിദ്ധങ്കൾ, എൻറിച്ചൊന്നവിററിൽ വ്യാവഹാരികങ്കളായുള്ള അൎത്ഥങ്കളനുഷ്ഠിപ്പിതു.

തിരോഹിതാന്തരഗാരനക്താരണ്യോപധ്യുപഹ്വരകൃതാംശ്ച വ്യവഹാരാൻ പ്രതിഷേധയേയുഃ. കൎത്തുഃ കാരയിതുശ്ച പൂൎവ്വഃ സാഹസദണ്ഡഃ. ശ്രോതൄണാമേകൈകം പ്രത്യർധദണ്ഡാഃ. ശ്രദ്ധേയാനാം തു ദ്രവ്യവ്യപനയഃ.

അവിററിൽ നാദേയവ്യവഹാരങ്കൾ ചൊല്ലിൻറിതു തിരോഹിതാദികൾ ആറു വ്യവഹാരങ്കളയും നിഷേധിപ്പിതു. നിഷേധിപ്പിതെൻറവാറു – അപ്രവൃത്തെ പ്രവൃത്തി ഒഴിപ്പിതു പ്രവൃത്തമായുള്ളതിനെ വേണ്ടിക്കൊള്ളലാത്തവാറു ചെയ്യിതു. അവിററിൽ തിരോഹിതമാവിതു മറയിൽകൊടുക്കുമതും കൊള്ളുമതും. അതുവും സ്വാമിദേശകാലക്രിയാദ്രവ്യാദിഭേദത്തിനാൽ ബഹുപ്രകാരം. അവററിൽ സ്വാമിതിരോഹിതമാവിതു ഉടയവനി[2]ൻറിയെവച്ചു മററൊരുത്തനവനുടെയ ധനം വിനിയോഗം ചെയ്യുമതു. ദേശതിരോഹിതമാവിതു പരോക്ഷിസാക്ഷികമായിരുക്കുമതു. കാലതിരോഹിതമാവി[3]തു ശതവർഷോപേക്ഷിതമായിരുന്ന ഋണം വേണ്ടുമതു. ക്രിയാതിരോഹിതമാവിതു ഓല ദേശാന്തരത്തിരുക്കച്ചെയ്തു കടം വളെച്ചുകൊള്ളുമതു. ദ്രവ്യതിരോഹിതമാവിതു ദ്വിപദചതുഷ്പദസ്ഥാവരങ്ങൾ ദേശാന്തരത്തു നില്ക്കച്ചെയ്തു കാണാതെ വില്ക്കുമതു. സുവൎണ്ണാദികൾ പരീക്ഷിയാതെ വില്ക്കുമതു.

1. 'ൻറിതെൻപിതു ധ' ഖ. പാഠം. 2. 'ൻറിമെയവ', 3. 'തു വിംശതിവ' ക. പാഠം.

ഇതു തിരോഹിതവ്യവഹാരങ്ങൾ. ഇനി അന്തരഗാരകൃതമെന്ററ വാറ ഇല്ലത്തകത്തു ഇരിന്നുചെയ്യും വ്യവഹാരങ്ങൾ, നക്തകൃതമാവിതു രാച്ചെയ്യും വ്യവഹാരങ്ങൾ * ഉപധികൃതമാവിതു കൂട-വ്യവഹാരം. ഉപഹ്വരകൃതമാവിതു രഹസ്യത്തിൽ കൊടുക്കിൻറവനും കൊള്ളിൻറവനുമേ അറിയച്ചെയ്യും വ്യവഹാരം. ഇവ്വാറ വ്യവഹാരങ്കളെയും പ്രതിഷേധിപ്പിതു. നിഷേധിക്കച്ചെയ്യേയുമനുഷ്ഠിക്കിൽ ചെയ്യിൻറവനും ചെയ്യിക്കിൻറവനും പൂർവ്വംസാഹസ ദണ്ഡം. ശ്രോതാക്കൾക്ക പൂർവ്വസാഹസദണ്ഡത്തിൽ പാതി ശ്രദ്ധയായുള്ളവരൾ ഇവ്വാറ വ്യവഹാരം ചെയ്യാൽ കൊടുത്ത ധനമിളപ്പിതു, ദണ്ഡമില്ല.

പരോക്ഷേണാധികർണ്ണഗ്രഹണമവക്തവ്യകരാ വാ തിരോഹിതാഃ സിദ്ധ്യേയുഃ.

പ്രതിഷിദ്ധാവ്യവഹാരാപവാദമിനിച്ചൊല്ലിൻറിതു. പരോക്ഷമായുള്ള ഗൃഹാരാമാദികൾ പട്ടകലം വച്ചു ധനം കടൻകൊള്ളുമതു തിരോഹിതമാകിലും വ്യവഹാരമാം. അവക്തവ്യകരരാവോരിവനുടെ ധനംകൊണ്ടു ഇവൻ വ്യവഹരിച്ചാൽ കുററമില്ലയെൻറ ലോകരറിഞ്ഞിരിക്കുമവരൾ. അങ്ങനെ ഇരിക്കുമവരൾ സ്വാമിതിരോഹിതമായ് വ്യവഹാരം ചെയ്യുമതു വ്യവഹാരമേ, കുററമില്ല.

ദായനിക്ഷേപോപനിധിവിവാഹസംയുക്താഃ സ്ത്രീ-ണാമനിഷ്കാസിനീനാം വ്യാധിതാനാം ചാമൂഢസംജ്ഞാനാ-മന്തരഗാരകൃതാഃ സിദ്ധ്യേയുഃ.

ഇനി അന്തരാഗാരവ്യവഹാരങ്ങളിൽ പിഴ ഇല്ലാതവുചൊല്ലിൻറിതു. ദായം പകുക്കുമതു. നിക്ഷേപമാവിതു പണിചെയ്യാൻ കൊടുക്കുമതു. ഉപനിധി ആവിതു നിക്ഷേപം വൈക്കുമതു. വിവാഹയുക്തമാവിതു സ്ത്രീധനം കൊടുക്കുമതു. പുറപ്പെടാതത സ്ത്രീകൾ ചെയ്യും വ്യവഹാരമും വ്യാധിപ്പെട്ടുകിടക്കുമവരുളുണർച്ചയുണ്ടായിരുന്നു ചെയ്യും വ്യവഹാരമുമിച്ചൊന്നവെല്ലാമന്തരാഗാരകൃതങ്ങളായാലും ചെല്ലും.

സാഹസാനുപ്രവേശകലഹവിവാഹരാജനിയോഗയു-ക്താഃ പൂർവ്വരാത്രവ്യവഹാരിണാം ച രാത്രികൃതാഃ സിദ്ധ്യേയുഃ,

---

* അരണ്യകൃതവ്യവഹാരത്തിൻെറ വിവരണം മാതൃകകളിൽ കാണുന്നില്ല.

ഇനി രാത്രികൃതവ്യവഹാരങ്ങൾ പിഴയില്ലാത്തവ ചൊല്ലിൻറിതു. സാഹസയുക്തമെൻറവാറു - നാട്ടാർധനം വലിയപ്പറിച്ചു കൊണ്ടു വ്യവഹാരം ചെയ്യുമതു. അനുപ്രവേശയുക്തമെൻറവാറു- നാട്ടാരില്ലത്തു കട്ടുകൊണ്ടു വ്യവഹാരം ചെയ്യുമതു. കലഹയുക്തമെൻറവാറു വാക്പാരുഷ്യമെൻറവാറു. വിവാഹം പ്രസിദ്ധം. രാജനിയോഗയുക്തമെൻറവാറു നാഗരികവ്യാപാരയുക്തമെൻറവാറു. പൂൎവ്വരാത്രവ്യവഹാരികളാവോർ വേശ്യാശൌണ്ഡി[1]കലാകലാദികൾ. ഇച്ചൊന്നവരുടെ വ്യവഹാരങ്ങൾ രാത്രികൃതങ്ങളാ ഇരിക്കിലും വ്യവഹാരങ്ങളേ ആം.

സാൎത്ഥവ്രജാശ്രമവ്യാധചാരണമധ്യേഷ്വരണ്യചരാണാമരണ്യകൃതാഃ സിദ്ധ്യേയുഃ.

ഇനി അരണ്യകൃതവ്യവഹാരങ്ങളിൽ പിഴ ഇല്ലാതവ ചൊല്ലിൻറിതു. ചാരത്തു[2]മായ്പ്പാടിയിലുമാശ്രമത്തിലും വ്യാധരിലും ചാരണരിലും ഇവരളിലരണ്യചരമായുള്ളവരൾ അരണ്യത്തിലിരുന്നു ചെയ്യും വ്യവഹാരം സിദ്ധിക്കും.

ഗൂഢാജീവിഷു ചോപധികൃതാഃ സിദ്ധ്യേയുഃ.

ഇനി ഉപധികൃതങ്ങളായുള്ള വ്യവഹാരങ്ങളിൽ പിഴയില്ലാതവു ചൊല്ലിൻറിതു. ഗൂഢജീവികളാവോർ കൂടഹിരണ്യസുവൎണ്ണവ്യവഹാരികൾ. അവരളിലുപധികൃതവ്യവഹാരങ്ങൾ പിഴ ഇല്ല.

മിഥസ്സമവായേ ചോപഹ്വരകൃതാഃ സിദ്ധ്യേയുഃ.

ഉപഹ്വരമായുള്ള വ്യവഹാരത്തിൽ പിഴ ഇല്ലാതവു ചൊല്ലിൻറിതു. മിഥഃസമവായമെൻറവാറു- സ്ത്രീപുരുഷന്മാർ[3] വെററ കൊട്ടുക്കുമതു. ഗാന്ധൎവ്വവിവാഹാദിവഴിമേലിതുവരയകിലും വ്യവഹാരമേ.

അതോഽന്യഥാ ന സിദ്ധ്യേയുഃ. അപാശ്രയവദ്ഭിശ്ച കൃതാഃ, പിതൃമതാ പുത്രേണ, പിത്രാ പുത്രവതാ, നിഷ്കുലേന ഭ്രാത്രാ, കനിഷ്ഠേനാവിഭക്താംശേന, പതിമത്യാ പുത്രവത്യാ ച സ്ത്രിയാ, ദാസാഹിതകാഭ്യാം, അപ്രാപ്താതീതവ്യവഹാരാഭ്യാം അഭിശസ്തപ്രവ്രജിതവ്യങ്ഗവ്യസനിഭിശ്ചാന്യത്ര നിസൃഷ്ടവ്യവഹാരേഭ്യഃ.

---

1. 'കലാകി', 2. 'മയ്പാടി', 3. 'വിററകാ' ക. പാഠം.

ഇച്ചൊന്ന വ്യവഹാരങ്ങളൻറി മററു തിരോഹിതാദികൃതവ്യവഹാരങ്ങളൊൻറും ചെല്ലാ. ഇനി അപാശ്രയവത്തുക്കളാവോർ പരതന്ത്രർ അവരളുടെയ. വ്യവഹാരങ്ങളും സിദ്ധിയെച്ചെല്ലാ. അവരളാവോർ പിതാവു ഉളനായിരിക്കച്ചെയ്യേ പുത്രൻചെയ്യും വ്യവഹാരം സിദ്ധിയെച്ചെല്ലാ. പുത്രൻ യോഗ്യനായ് കുടുംബഭരനായിരിക്കച്ചെയ്യേ കുടുംബഭരനൻറിയെ ഇരുന്ന പിതാവു ചെയ്യും വ്യവഹാരം ചെല്ലാ. [1]ദായം ക്രീടുമതിൻമുൻ കനിഷ്ഠൻ ചെയ്യുംവ്യവഹാരം ചെല്ല[2]ഭത്താവുളനായിരിക്കച്ചെയ്യേ സ്ത്രീകൾ ചെയ്യുംവ്യവഹാരം ചെല്ല അടിയാർചെയ്യും വ്യവഹാരമും ഒററിയാൾചെയ്യും വ്യവഹാരമും ചെല്ല. അപ്രാപ്തവ്യവഹാരരാവോർ പതിനാറാണ്ടു പുക്കില്ലാത്തവരൾ, അതീതവ്യവഹാ(രങ്കരിക)ളാവോർ എഴുപത്തേഴാണ്ടു കടന്നവരൾ, അവരൾചെയ്യും വ്യവഹാരമും ചെല്ല. അഭിശസ്തനാവോൻ മഹാപാതകാദിദോഷമുടെയവൻ. പ്രവ്രജിതരാവോർ സന്ന്യസിച്ചവരൾ. വ്യംഗരാവോർ മൂകബധിരാദികൾ. വ്യസനികളാവോർ ദ്യൂതസ്ത്രീമധുപാനസക്തമനസ്സുകൾ. ഇവരൾചെയ്യും വ്യവഹാരം ചെല്ലാ. ഇച്ചൊന്ന പിതൃമത്പുത്രാദികൾ നിസൃഷ്ടവ്യവഹാരികളാകിൽ ചെല്ലും. നിസൃഷ്ടവ്യവഹാരാദികളാവോർ പ്രധാനരാലേകപ്പെട്ടവരൾ.

തത്രാപി ക്രുദ്ധേനാർത്തേന മത്തേനോന്മത്തേനാവഗൃ-
ഹീതേന വാ കൃതാ വ്യവഹാരാ ന സിദ്ധ്യേയുഃ. കർതൃകാര-
യിതൃശ്രോതൄണാം പൃഥഗ് യഥോക്താ ദണ്ഡാഃ.

ഏകപ്പെട്ടവരളിലും ക്രുദ്ധനായിരിക്കുമവരളും ആർത്തനുന്മത്തനും മത്തനും, അപഗൃഹീതനാവോൻ ദണ്ഡിക്കപ്പെട്ടവൻ ഇവരൾചെയ്യും വ്യവഹാരങ്ങൾ ചെല്ലാ. ഇച്ചൊന്ന വ്യവഹാരങ്ങളെചെയ്യുമവരളയുംചെയ്യിക്കുമവനെയും സാക്ഷികളെയും വെവ്വേറെ യഥോക്തദണ്ഡങ്ങൾ ദണ്ഡിപ്പിതു.

സ്വേ സ്വേ തു വർഗ്ഗേ ദേശേ കാലേ ച സ്വകരണ-
കൃതാഃ സമ്പൂർണ്ണാചാരാഃ ശുദ്ധദേശാ ദൃഷ്ടരൂപലക്ഷണപ്രമാ-
ണഗുണാഃ സർവ്വവ്യവഹാരാഃ സിദ്ധ്യേയുഃ.

സ്വേ സ്വേ തു വർഗ്ഗേ എൻറവാറു - എല്ലാജാതികളിലും തത്താന്തമ്മുടയ വർഗ്ഗങ്ങൾക്കുള്ള വ്യവഹാരങ്ങളവരൾക്കു ചെല്ലും.

---

1. 'നിഷ്കുലേന ഭ്രാത്രാ' എന്നതിനു അർത്ഥം കാണുന്നില്ല. 2. ഇവിടെ കുറച്ചുഭാഗം വിട്ടുപോയതായിരിക്കണം.

ദേശേ കാലേ ച എൻറവാറു - അരണ്യചരാദികൾക്കരണ്യദേശാദികളിലേയും വ്യവഹാരങ്ങൾ ചെല്ലും. രാത്രിവ്യവഹാരാദികൾക്കു രാത്രിവ്യവഹാരമുമ്പെല്ലും. ദിവാ വ്യവഹാരാദികൾക്കു പകൽച്ചെയ്യും വ്യവഹാരമും ചെല്ലും. സംപൂർണ്ണചാരങ്ങളായിരിപ്പിതെൻറവാറു- അർത്ഥിപ്രത്യർത്ഥിസന്നിധി ഉണ്ടായ് പകൽ രാജമാർഗ്ഗത്തിൽച്ചെയ്യും വ്യവഹാരങ്ങൾ, ശുദ്ധസാക്ഷികരെയുമുടച്ചായ് കാണപ്പെട്ടിരുന്ന ഉരുവുമടയാളമും ഗുണങ്ങളെയുമുടച്ചായിരിക്കും വ്യവഹാരങ്ങൾ എല്ലാം ചെല്ലും.

പശ്ചിമം ചൈഷാം കരണമാദേശാധിവജ്ജം ശ്രദ്ധേയം.

ഒരു വ്യവഹാരത്തിനു ഇരണ്ടു ജാതി ഓലയും സാക്ഷിയുമുള വാകിൽ പിന്നെച്ചെയ്ത ഓലയും സാക്ഷിയും ബലവത്തുക്കളൊററി ഓലയുമട്ടോലയുമൊഴിച്ചു. ഒററി ഓലകളിലുമട്ടോലകളിലും മുന്നമുള്ള കരണം പ്രമാണം.

ഇവ്വർത്ഥത്തിൽ ശ്ലോകം—

"(ക്രി?ക്ര)യണാദിഷു സർവ്വേഷു ബലവതൃത്തരോത്തരാ
പ്രതിഗ്രഹാധിക്രീതേഷു പൂർവപൂർവാ ഗരീയസീ"

വ്യവഹാരസ്ഥാപനമാകിൻറ സൂത്രം മുടിഞ്ചിതു.

---

സംവത്സരമൃതും മാസം പക്ഷം ദിവസം കരണമധികരണമൃണം വേദകാവേദകയോഃ കൃതസമർത്ഥാവസ്ഥയോർദേശഗ്രാമജാതിഗോത്രനാമകർമ്മാണി ചാഭിലിഖ്യ വാദിപ്രതിവാദിപ്രശ്നാനർത്ഥാനപൂർവ്യ്യാ നിവേശയേത്. നിവിഷ്ടാംശ്ചാവേക്ഷേത.

വിവാദപദനിബന്ധഃ എൻപിതു സൂത്രം. സൂത്രാർത്ഥമും സംബന്ധമും അധികരണാരംഭത്തിലെ ചൊല്ലിതു. സംവത്സരമാവിതു രാജവർഷോപലക്ഷിതമാ ഇരുക്കമതു. ഋതുവും മാസമും പക്ഷമും ദിവസമും പ്രസിദ്ധങ്ങൾ. കരണം ധർമ്മാർത്ഥവഴിമേലിരണ്ടുജാതി. അധികരണം സ്ഥാനീയാദി. ഋണം കടം കൊടുത്ത ധനം. വേദകനാവോൻ അഭിയോ(ജ്യ?ക്താ) അവേദകൻ അഭിയോ (ജ്യൻ) എൻറവാറു. കടൻകൊണ്ടവനും കൊടുത്തവനും കൃതമായിരുന്ന പ്രണയുമുടെച്ചാഇരുന്നവരളെ കീഴ്ചൊന്ന സംവൽസരാദികളെയുമെഴുതി ഇരുവരുടെ ദേശമുമൂരും ജാതിയും

ഗോത്രമും നാമവും അവരുടെ കർമ്മങ്ങൾ വാണിജ്യാദികളെയും ധർമ്മസ്ഥീയലേഖകരെഴുതുവിത്തു. വാദിപ്രതിവാദികളുടെ വചനങ്ങളുമൎത്ഥഗൌരവങ്ങളായുള്ളവും മുന്നമെഴുതി അർത്ഥലാഘവങ്ങളായുള്ളവ പിന്നെ എഴുതി ഇവ്വണ്ണം ക്രമത്തിലെഴുതുവി[1]ളു വേണ്ടുമതും വേണ്ടാതതുമറിവാനായ്.

ഇവ്വണ്ണമെഴുതപ്പെട്ടിരുന്ന വിവാദത്തെ ഉടയനായിരുന്ന വാദികളുടെ പരാജയകാരണം ചൊല്ലിൻറിതു.

നിബദ്ധം *പാദമുത്സൃജ്യാന്യം *പാദം സങ്ക്രാമതി. പൂൎവ്വോക്തം പശ്ചിമേനാർത്ഥേന നാഭിസന്ധത്തേ. പരവാക്യമനഭിഗ്രാഹ്യമഭിഗ്രാഹ്യാവതിഷ്ഠതേ. പ്രതിജ്ഞായ ദേശം നിർദിശേത്യുക്തേ ന നിർദിശതി. ഹീനദേശമദേശം വാ നിർദിശതി. നിർദിഷ്ടാദ് ദേശാദന്യം ദേശമുപസ്ഥാപയതി. ഉപസ്ഥിതേ ദേശേർത്ഥവചനേ നൈവം ഇത്യപവ്യയതേ സാക്ഷിഭിരവധൃതം നേച്ഛതി. അസംഭാഷ്യേ ദേശേ സാക്ഷിഭിർമിഥഃ സംഭാഷതേ. ഇതി പരോക്തഹേതവഃ.

മുന്നം താനെഴുതിച്ചതൊഴിയ മറെറാരുവാറു കൊണ്ടു വന്തിരുക്കുമെൻറവാറു-ദണ്ഡപാരുഷ്യമെൻറെഴുതിച്ചു വച്ചു വാക്പാരുഷ്യം ചൊല്ലും. മുന്നം ചൊല്ലുമതിനോടു പിന്നെച്ചൊല്ലുമതൊവ്വാതെ ഇരിപ്പിതെൻറവാറു കാശും പൊന്നും തരവേണ്ടുമെൻറെഴുതിച്ചു പിന്നെ പൊന്നെ തരക്കടവിതെൻറു ചൊല്ലുവിതു. പരവാക്യമദുഷ്ടമായിരുന്നതിന്നു ദോഷം ചൊല്ലിട്ടു മിണ്ടാതെ ഇരിപ്പിതു. അൻറിയേ മുന്നാൽ സാക്ഷി ഉളരെൻറു വിചാരിക്കിൽ ഒരുത്തരെത്താൻ ഇരുവരെത്താൻ ചൊല്ലുവിതു. അൻറിയെ സാക്ഷിയാതക്കില്ലാത്ത ബന്ധുസ്യാലാദികളെച്ചൊല്ലുവിതു. ചൊല്ലിയ സാക്ഷികളൻറിയെ മററു ചിലരെക്കൊണ്ടു വന്നുകൂട്ടുവിതു. സാക്ഷികൾ വന്നുകൂടിയപ്പോഴ് മുന്നമെഴുതിച്ചു വച്ചവനെ ഇങ്ങിനെ ഞാനെഴുതിച്ചതില്ലെൻറു പിശകുമതു. സാക്ഷികളെ വിചാരിച്ചപ്പോഴ് അവരൾചൊല്ലുമർത്ഥം വായിയാതൊഴിവിതു. അസംഭാഷ്യമായുള്ള ദേശത്തു സാക്ഷികളോടുകൂട വേറെ മന്ത്രിപ്പിതു. ഇവ പരാജയ ഹേതുക്ക[2]ൾ.

1. 'തും ചെയ്‌വിതുവേ' ഖ. പാഠം. 2. 'കം. പ' ക. പാഠം.

* ഈ അടയാളമുള്ള പദത്തിനു പകരം 'വാദം' എന്നു ചേൎക്കേണ്ടതായി തോന്നുന്നു.

പരോക്തദണ്ഡഃ പഞ്ചബന്ധഃ. സ്വയംവാദിദണ്ഡോ ദശബന്ധഃ. പുരുഷഭൃതിരഷ്ടാംശഃ. പഥിഭക്തമൎഘവിശേഷതഃ തദുഭയം നിയമ്യോ ദദ്യാത്.

പരാജിതനായുള്ളവൻ വച്ച അൎത്ഥത്തിൽ അഞ്ചൊൻറു ദണ്ഡം. പരാജിതൻ സാക്ഷിയിൻമുന്നാതാനെ വാദിയാവോനാകിൽ പത്തിലൊൻറു ദണ്ഡം. ഇവരളെ വിചാരിക്കിൻറ പുരുഷനു തോററവൻ ഒരു കാൎഷാപണത്തിൽ എട്ടൊൻറു വ്യയം കൊടുപ്പിതു. സാക്ഷികളെ വിളിക്കപ്പോകിൻറവരൾക്ക വഴിക്കരിയും വിലെക്ക തക്കവാറു വൈപ്പിച്ചുകൊൾവിതു.

അഭിയുക്തോ ന പ്രത്യഭിയുഞ്ജീത, അന്യത്ര കലഹസാഹസസാൎത്ഥസമവായേഭ്യഃ. ന ചാഭിയുക്തേഽഭിയോഗോഽസ്തി.

ഒരുത്തൻ കടവിയനെൻറഭിയോഗിച്ചാലതു വിടുമതിൻ മുന്നം പ്രത്യഭിയോഗം ചെയ്യാതുമൊഴിവിതു, കലഹസാഹസസാൎത്ഥസമവായങ്കളിൻറി. ഇവററിൽ പ്രത്യഭിയോഗമും പറവു. ഒരുത്തനഭിയോഗിക്കച്ചെയ്യേ മററവനഭിയോഗിക്കവുമൊല്ലാ.

അഭിയോക്താ ചേത് പ്രത്യുക്തസ്തദഹരേവ ന പ്രതിബ്രൂയാത്, പരോക്തഃ സ്യാത്. കൃതകാൎയ്യവിനിശ്ചയോ ഹ്യഭിയോക്താ, നാഭിയുക്തഃ.

അഭിയോഗിച്ചവൻ അഭിയോഗിക്കപ്പെട്ടവനാൽ മററകപ്പട്ടവൻ അന്നേൻറയവന്നു പ്രത്യുത്തരം ചൊല്ലാതൊഴികിൽ തോററാനാം. എന്തിന്നെൻറാൽ അഭിയോഗിക്കിൻറവൻ മുന്നമേ തന്നുടെയ വഴക്ക വെല്ലുമാറു നിശ്ചയിച്ചുകൊണ്ടു ചൊല്ലുവിതു, അഭിയുക്തന്നതു വേണ്ടാ.

തസ്യാ പ്രതിബ്രുവതസ്ത്രിരാത്രം സപ്തരാത്രമിതി അത ഊൎദ്ധ്വം ത്രിപണാവരാൎദ്ധ്യം ദ്വാദശപണപരം ദണ്ഡം കുൎയ്യാത്. ത്രിപക്ഷാദൂൎദ്ധ്വമപ്രതിബ്രുവതഃ പരോക്തദണ്ഡം കൃത്വാ യാന്യസ്യ ദ്രവ്യാണി സ്യുസ്തതോഽഭിയോക്താരം പ്രതിപാദയേദന്യത്ര വൃത്ത്യുപകരണേഭ്യഃ. തദേവ നിഷ്പതതോഽഭിയുക്തസ്യ കുൎയ്യാത്. അഭിയോക്തുൎന്നിഷ്പാതസമകാലഃ പരോക്തഭാവഃ. പ്രേതസ്യ വ്യസനിനോ വാ സാക്ഷിവചനാഃ സാരം. അഭിയോക്താ ദണ്ഡം ദത്ത്വാ കൎമ്മ കാര-

യേത്. അധിം വാ സ കാമം പ്രവേശയേത്. രക്ഷോഽപ്ലരക്ഷിതം വാ കർമ്മണാ പ്രതിപാദയേദ് അന്യത്ര ബ്രാഹ്മണാദിതി.

അഭിയുക്തൻ മൂൻറുനാൾ തുടങ്ങി ഏഴുനാളകം പ്രത്യുത്തരം ചൊല്ലവല്ലാതൊഴിവോനാകിൽ മൂൻറുപണം അധമമായ് പന്നിരണ്ടു പണത്തോളവും ചെല്ലു; അപരാധത്തുക്കു തക്കവാറു ദണ്ഡം വയ്ക്കക്കടവിയൻ, മൂൻറുപക്ഷത്തളവും ചെല്ലു. മൂൻറു പക്ഷം കഴിഞ്ഞു ചൊല്ലവല്ലായ്കാൽ വഴക്കു തോററവൻ, കോയിക്കു ദണ്ഡമും വച്ചു, മററൊഴിഞ്ഞു ധനം അഭിയോക്താവിന്നു കൊടുപ്പിതും ചെയ്യിതു; ഏതും വിത്തും വല്ലിയുമൊ[1]ഴിയകര ഏറു മെൻറു തോന്നുകിൽ ഇവു കൊടുപ്പിപ്പിതു. അഭിയോക്താവിന്നുത്തരം ചൊല്ലുവാനഭിയുക്തൻ വരുമ്പോഴ് അഭിയോക്താവു അവിടത്തുനിൻറു പോവോനാകിൽ തോററാൻ. ചത്തവനുടെയ കടമും സാക്ഷികാട്ടി പുത്രാദികൾ കൊള്ളവും കൊടുക്കവും കടവിയർ. അഭിയുക്തന്നുപായമില്ലയാകിൽ പരാജയദണ്ഡം, അഭിയോക്താവു താൻ വച്ച് അവനെക്കൊണ്ടു പണികൊൾവിതു; അൻറിയേ, അവനുടെയ ബന്ധുക്കളൊലൊരുത്തരെ ഒററിയായ് കൊൾവിതു. [2]ഇരുവക്കും വാസിക്കിലൻറിയെ രക്ഷോഽപ്ലരക്ഷിതനായ് പണികൊൾവിതു ബ്രാഹ്മണരല്ലായ്കി[3]ൽ; ബ്രാഹ്മണരാകിൽ ഒണ്ടായപ്പോൾ കൊൾവിതു.

സമ്യഗ്വ്യവഹാരദർശനം ചതുർവ്വർണ്ണാശ്രമമായിരുന്ന ലോകത്തിന്നു യോഗക്ഷേമകരണമെന്നുമത്ഥം ശ്ലോകങ്ങളെക്കൊണ്ടു പ്രതിപാദിക്കിൻറിതു:—

ചതുർവ്വർണ്ണാശ്രമസ്യായം ലോകസ്യാചാരരക്ഷണാത്
നശ്യതാം സർവധർമ്മാണാം രാജധർമ്മഃ പ്രവർത്തകഃ.

ചതുർവ്വർണ്ണാശ്രമസ്യായം എൻറവാറു. വർണ്ണങ്കളാവോ ബ്രാഹ്മണാദികൾ. ആശ്രമങ്കളാവോ ബ്രഹ്മചര്യാദികൾ. നാലുവർണ്ണങ്കളുമാശ്രമങ്കളുമായിരുന്ന ലോകത്തിനുടയ ആചാരം രക്ഷിക്കിൻറമയാൽ കെട്ടുംവണ്ണമിരുന്ന ധർമ്മങ്കളെല്ലാററിനും രാജധർമ്മം പ്രവർത്തകമായിരുന്നതു.

ധർമ്മശ്ച വ്യവഹാരശ്ച ചരിത്രം രാജശാസനം
വിവാദാർത്ഥശ്ചതുഷ്പാദഃ പശ്ചിമഃ പൂർവ്വബാധകഃ.

1. 'ഴിക്കിര' 2. 'ഇവ', 3. 'ൽ ഒ' ക. പാഠം.

വ്യവഹാരം നാലു പാദങ്ങളായിരിപ്പിതു. അവിററിൻറെയ സ്വരൂപവും ബലാബലവും ധൎമ്മശ്ചേത്യാദി എൻറുള്ള ശ്ലോകം കൊണ്ടു ചൊല്ലിൻറിതു:—(ധർമ്മം) വ്യവഹാരം, ചരിത്രം, രാജശാസനം എൻറിവു നാലും വ്യവഹാരത്തിൻറെ പാദമാവോ. അവിററിലൊടുക്കത്തെ കീഴെവ്വ മൂൻറിനേയും ബാധിക്കും.

ഇനി ധൎമ്മാദികളുടെ സ്വരൂപം ചൊല്ലിൻറിതു:—

അത്ര സത്യേ സ്ഥിതോ ധൎമ്മോ വ്യവഹാരസ്തു സാക്ഷിഷു.
ചരിത്രം സങ്ഗ്രഹേ പുംസാം രാജ്ഞാമാജ്ഞാ തു ശാസനം.

സത്യം ധൎമ്മമാവിതു. വ്യവഹാരം സാക്ഷികളെക്കൊണ്ടറിയുമതു. ചരിത്രമാവിതു പല സാക്ഷികളുടെ ഏകവാക്യത കൊണ്ടറിയുമതു. രാജശാസനമാവിതു രാജാക്കളുടെ നിയോഗവചനം; ആജ്ഞ എൻറവാറു യഥാർത്ഥദണ്ഡപ്രണയനാദികം.

ഇനി സമ്യഗ്വ്യവഹാരദർശനം ദൃഷ്ടാദൃഷ്ടസാധകമെന്നുമൎത്ഥം രാജ്ഞഃ സ്വധൎമ്മ ഇത്യാദി എൻറുള്ള ശ്ലോകംകൊണ്ടു ചൊല്ലിൻറിതു:—

രാജ്ഞഃ സ്വധർമ്മഃ സ്വർഗ്ഗായ പ്രജാ ധൎമ്മേണ രക്ഷിതുഃ.
അരക്ഷിതുർവാ ക്ഷേപ്തുർവാ മിഥ്യാദണ്ഡമതോഽന്യഥാ.

രാജ്ഞഃ സ്വധൎമ്മമെൻറ- രാജാവു, തന്റെ ധൎമ്മം ശസ്ത്രാജീവഭൃതരക്ഷണമാ ഇരുന്ന് സ്വൎഗ്ഗത്തെ പ്രാപിക്കും – പ്രജകളെ ധൎമ്മം പിഴയാതെ രക്ഷിക്കിൽ. രക്ഷിയാതൊഴികിലും മിത്ഥ്യാ ദണ്ഡം പ്രയോഗിക്കിലും, നരകത്തിന്നാകും.

ദണ്ഡസ്തുതി ചൊല്ലിൻറിതു; ദണ്ഡോ ഹീത്യാദിശ്ലോകംകൊണ്ടു—

ദണ്ഡോ ഹി കേവലോ ലോകം പരം ചേമം ച രക്ഷതി.
രാജ്ഞാ പുത്രേ ച ശത്രൗ ച യഥാദോഷം സമം ധൃതഃ.

ദണ്ഡം താനേ പരലോകത്തെയും (ഇഹലോകത്തേയും) രക്ഷിക്കും; രാജാവിനാൽ പുത്രരിലും ശത്രുവിനിലും ദോഷത്തുക്കു തക്കവാറു സമം പ്രയോഗിക്കപ്പെട്ടതു.

* അനുശാസദ്ധി ധർമ്മേണ വ്യവഹാരേണ സംസ്ഥയാ.
ന്യായേന ച ചതുർത്ഥേന ചതുരന്താം മഹീം ജയേത്.

നാലു വ്യവഹാരപാദങ്ങളിൽ മേലേവു കീഴെവിറെ ബാധിക്കുമെൻറു കീഴ്ചൊല്ലീതു. അതിന്നപവാദമിപ്പോഴ് സംസ്ഥയേത്യാദി ശ്ലോകംകൊണ്ടു ചൊല്ലിൻറിതു:—

സംസ്ഥയാ ധൎമ്മശാസ്ത്രേണ ശാസ്ത്രം വാ വ്യാവഹാരികം.

* ഈ ശ്ലോകത്തിനു വ്യാഖ്യാനം കാണുന്നില്ല.

യസ്മിന്നർത്ഥേ വിരുദ്ധ്യേത ധർമ്മേണാർത്ഥം വിനിർണയേത്.

സംസ്ഥയാവിതു ലോകാചാരം. ധർമ്മശാസ്ത്രമാവിതു മാനവാദിധർമ്മശാസ്ത്രമെൻറു ചൊല്ലിൻറിതു...... രാജവചനം. സംസ്ഥയിനാൽ താൻ ധർമ്മശാസ്ത്രത്തിനാൽ താൻ വ്യവഹാരനിർണ്ണയകരമാ ഇരുന്ന രാജവചനം യാതൊരർത്ഥത്തിങ്കൽ വിരോധിക്കപ്പെട്ടിൻറിതു എൻറവാറു ലോകാചാരവും ധർമ്മശാസ്ത്രവും വിരോധിക്കിൽ ലോകാചാരം ഉപേക്ഷിച്ചു ധർമ്മശാസ്ത്രംകൊണ്ടു കാര്യവിനിർണ്ണയം ചെയ്യിതു.

ശാസ്ത്രം വിപ്രതിപദ്യേത ധർമ്മന്യായേന കേനചിത്.

ശാസ്ത്രമും ന്യായമും ധർമ്മമും പ്രതി തമ്മിൽ വിരോധിക്കിൽ ന്യായം പ്രമാണം ശാസ്ത്രത്തിൻ കാട്ടിൽ; ശാസ്ത്രപാഠം അപ്രമാണമെൻറവാറു.

ന്യായസ്തത്ര പ്രമാണം സ്യാത് തത്ര പാഠോ ഹി നശ്യതി.

'കുദ്ദാലപാണിർവ്വിജ്ഞേയഃ സേതുഭേത്താ സമീപഗഃ'

എൻറവചനമുണ്ടായിരിക്കച്ചെയ്യേയും കുദ്ദാലപാണിയായ് സമീപത്തിൽ നിൻറവൻ ശിശുവായിരിക്കിൽ അവൻ മുറിച്ചതില്ലെ എൻെറ കൊൾവിതു.

— സാക്ഷ്യാദികളെ വ്യവഹാരസാധനങ്ങളാച്ചൊല്ലിതു കീഴിൽ. അവിൻറിയെയും അഞ്ചു വ്യവഹാരസാധനങ്ങളുള്ള എൻപിതു 'ദൃഷ്ടദോഷ' ഇത്യാദിശ്ലോകം കൊണ്ടു ചൊല്ലിൻറിതു.—

ദൃഷ്ടദോഷഃ സ്വയംവാദഃ സ്വപക്ഷപരപക്ഷയോഃ.
അനുയോഗാർജവം ഹേതുഃ ശപഥശ്ചാർത്ഥസാധകഃ.

ദൃഷ്ടദോഷനാവോൻ – കാണപ്പട്ട ദോഷത്തെ ഉടയവൻ; അവനമൊരർത്ഥസാധകൻ എൻറവാറു. വേകിൻറ ഇല്ലത്തിനകത്തു തീ കൊള്ളി പിടിച്ചു നിൻേറാൻ ഇവൻ ചുട്ടോനെൻറു കൊൾവിതു. വഴക്കാടിയെടത്തു ഒരുത്തന്മേൽ പുണ്ണുണ്ടായിരിപ്പിതു, മററവനായുധത്തിന്മേൽ രുധിരമുണ്ടായിരിക്കിൽ, അവനൈ, ഇവനെ വെട്ടിയോനെൻറു അറിവിതു എൻറിജ്ജാതി. സ്വയംവാദമാവിതു, ഞാനിതു ചെയ്തേനെൻറു ചൊല്ലുമതു. സ്വപക്ഷപരപക്ഷയോരനുയോഗാർജ്ജവമെൻറവാറു — അഭിയോക്താവു ഋജുവായിട്ടു അഭിയോജ്യനുക്കു ദോഷമില്ലാമ തോൻറുമാറു അഭിയോഗിപ്പിതു. അതിനുദാഹരണം:— ശാകടികൻ ചാട്ടി

നരുൾകൊണ്ടു വഴിയിൽ വച്ച് എൻകാൽ മുറിച്ചാനെൻറു അന്യായപ്പെട്ടപ്പോൾ എന്തിന്നിവനുടെയ കാൽ മുറിച്ചതെൻറു വിചാരിച്ചാൽ ഭയപ്പെട്ടു ശാകടികൻ മിണ്ടാതെ ഇരിന്നതുകണ്ടു ഇവനൊരു മൂകനോ എൻറു വിചാരിച്ചപ്പോൾ അഭിയോക്താവു ചൊല്ലുവിതു ചാട്ടിന്മേലേറിയിരുന്നെല്ലാരും കേൾക്ക അകലനി ല്ലെൻറു പല മുറൈയും ചൊല്ലിൻറപ്പോൾ മൂകനായിതില്ല. ഇപ്പോൾ മൂകനായിരുന്നോനെൻറു അവനു ദോഷമില്ലാത്തവാറു ആൎജ്ജവത്തിനാൽ ചൊല്ലുമതു എൻറിവ്വണ്ണം കണ്ടുകൊൾക. ഹേതുവാവിതു കാരണം കാട്ടിച്ചൊല്ലിൻറിതു. ഇവൻ പാരദാരി കൻ എൻറു അഭിയോഗിച്ചപ്പോൾ ഞാൻ നപുംസകൻ എൻറു മറിയിച്ചാൽ പാരദാരികനല്ലാമ സാധിക്കും. അഞ്ചാമതു ശപഥം, അതുവും അൎത്ഥസാധകം. അതുവും തുലാരോഹണാദി.

പരാജയകാരണങ്ങൾ പൂൎവ്വോത്ത്യാദിശ്ലോകംകൊണ്ടു ചൊല്ലിൻറിതു.—

പൂൎവോത്തരാൎത്ഥവ്യാഘാതേ സാക്ഷിവക്തവ്യകാരണേ.
ചാരഹസ്താച്ച നിഷ്പാതേ പ്രദേഷ്ടവ്യഃ പരാജയഃ.

പൂൎവ്വോത്തരാൎത്ഥവ്യാഘാതേ എൻറവാറു– കള്ളനെൻറു ശങ്കിച്ചവനെവിടെയുണ്ടിതു, കിടന്നിതെൻറു വിചാരിച്ചാൽ കീഴും മേലും ചൊല്ലുമൎത്ഥം തമ്മിലൊപ്പാതെ ഇരിപ്പിതു. സാക്ഷിവക്ത വ്യകാരണേ എൻറവാറു–ഇന്നെടത്തുണ്ടിതു ഇന്നെടത്തു കിടന്തിതു അതിന്നു സാക്ഷികാട്ടുമവരൾ ഇവന്നു ബന്ധുക്കളായിരിക്കിലും; ചാരഹസ്താച്ച നിഷ്പാതേ എൻറവാറു—ബന്ധനാഗാരികനുടെ സമീപത്തിൽനിൻെറാളിച്ചു പോവാനാകിലും അവൻ പരാജിത നെൻറുകൊൾവിതു. എൻറു വിവാദപദനിബന്ധനം എന്നും സൂത്രമും മുതലദ്ധ്യായമും മുടിഞ്ചിതു.

ഇതി കൌടലീയാൎത്ഥശാസ്ത്രേ ധൎമ്മസ്ഥീയേ തൃതീയാധികരണേ
പ്രഥമോ꞉ധ്യായഃ വിവാദപദനിബന്ധഃ,
ആദിതോ꞉ ഷട്പഞ്ചാശഃ.

**൫ൻ. പ്രക. വിവാഹസംയുക്തം—വിവാഹധൎമ്മഃ സ്ത്രീധനകല്പ ആധിവേദനികം.**

വിവാഹസംയുക്തം എൻപിതു സൂത്രം. വിവാഹങ്കളാവോ—ബ്രാഹ്മം പ്രാജാപത്യം ദൈവം ഗാന്ധൎവ്വം ആസുരം രാക്ഷസം പൈശാചം ആൎഷം എൻറിജ്ജാതി എട്ടു. സംയുക്തമാവിതു വിവാഹസംബന്ധം സ്ത്രീധനകല്പകൎമ്മാദികം. അവുചൊല്ലിൻറിതെൻപിതു സൂത്രാൎത്ഥം. സംബന്ധമാവിതു വ്യാവഹാരികങ്കളായുമുള്ള അൎത്ഥങ്കളനുഷ്ഠിക്കുമാറു കീഴ്ചൊല്ലീതു. ഇപ്പോഴ് അന്ത വ്യവഹാരങ്കളെ പ്രതിപാദിപ്പാനായ് ചൊല്ലിൻറിതെൻപിതു സംബന്ധം. അവിടെയും ഋണാദാനപൂൎവ്വകം വ്യവഹാരമെൻറു മനു ചൊല്ലുവിതു. വാസ്തുകപൂൎവ്വകം വ്യവഹാരമെൻറു ഭാൎഗവൻ ചൊല്ലുവിതു. നിക്ഷേപപൂൎവ്വകം വ്യവഹാരമെൻറു ബൃഹസ്പതി ചൊല്ലുവിതു. ഇവിററിനെല്ലാം ഗൃഹസ്ഥനാകിൽ ഋണാദിദ്രവ്യ വ്യവഹാരങ്ങൾക്കു അധികാരി ആവിതു. ആകിൻെറമെയാൽ വിവാഹപൂൎവ്വകം വ്യവഹാരമെൻറു കൌടില്യൻപക്ഷം. ഇവ്വൎത്ഥത്തിൽ ശ്ലോകം:—

ഋണമാദൌ മനുൎബ്രൂതെ വാസ്തുകം ഭാൎഗ്ഗവൊ മുനിഃ.
ബൃഹസ്പതിസ്തു നിക്ഷേപം വിവാഹം കുടലാനയഃ.

വിവാഹപൂൎവ്വോ വ്യവഹാരഃ.

വിവാഹപൂൎവ്വോ വ്യവഹാരഃ എൻറവാറു എല്ലാ വ്യവഹാരങ്കളും വിവാഹപൂൎവ്വങ്ങളായിരിപ്പിതു.

കന്യാദാനം കന്യാമലങ്കൃത്യ ബ്രാഹ്മോ വിവാഹഃ.

എവ്വു വിവാഹങ്ങളാവൊ എങ്കിൽ കന്യാദാനം വിവാഹമാവിതു. കന്യയിനെ അലങ്കരിച്ചു ജാമാതാവിനെ വിളിച്ചു കൊടുക്കുമതു ബ്രാഹ്മവിവാഹമാവിതു.

സഹധൎമ്മചൎയ്യാ പ്രാജാപത്യഃ.

കൂടിധൎമ്മംചരിപ്പേനെൻറു വേദമന്ത്രം ചൊല്ലികൊടുക്കുമതു പ്രാജാപത്യം.

ഗോമിഥുനാദാനാദാർഷഃ.

കൊള്ളിൻറവനുടെ ഒരു കാളെയും ഒരു പശുവും കൊണ്ടിട്ടു കൊടുക്കുമതു ആർഷം.

അന്തർവേദ്യാമൃത്വിജേ ദാനാദ് ദൈവഃ.

യാഗംചെയ്യുമിടത്തുവച്ചു വേദിയിലാർത്വിജ്യം ചെയ്യുമവനു കന്യയിനെ കൊടുക്കുമതു ദൈവം.

മിഥസ്സമവായാദ് ഗാന്ധർവഃ.

ആരുംകൂടാതെ സ്ത്രീപുരുഷന്മാർ കൂടുമതു ഗാന്ധർവ്വം.

ശുല്കാദാനാദാസുരഃ.

കൈക്കൂലികൊണ്ടുകൊടുക്കുമതു ആസുരം.

പ്രസഹ്യാദാനാദ് രാക്ഷസഃ.

വലിയപിടിച്ചുകൊണ്ടു വേട്കുമതു രാക്ഷസം വിവാഹം.

സുപ്താദാനാത് പൈശാചഃ.

ഉറങ്ങുമ്പോഴ്താൻ മദിച്ചിരിക്കുംപോഴ്താൻ കൊണ്ടുവേട്കുമവു പൈശാചമെൻപിതു.

പിതൃപ്രമാണാശ്ചത്വാരഃ പൂർവ്വേ ധർമ്യാഃ. മാതാപിതൃപ്രമാണാഃ ശേഷാഃ. തൌ ഹി ശുല്കഹരൌ ദുഹിതുഃ. അന്യതരാഭാവേ/ന്യതരോ വാ.

ഇവെട്ടിലും ബ്രാഹ്മമും പ്രാജാപത്യമും ആർഷമും ദൈവമും പിതൃപ്രമാണമാകിൻറമെയാൽ നല്ല. മററവു അധർമ്യമെൻറുമതത്താൽത്തോൻറുവിതു. ശേഷിച്ചവു മാതാപിതൃപ്രമാണം, എന്തിന്നെൻറാൽ തായും തമപ്പനുംകൂടി ചുൽകം കൊള്ളിൻറമെയാൽ. മാതാപിതാക്കളിലൊരുത്തരില്ലയായാലുള്ളവർ കൊളുംവിതു.

ദ്വിതീയം ശുല്കം സ്ത്രീ ഹരേത. സർവ്വേഷാം പ്രീത്യാരോപണമപ്രതിഷിദ്ധം.

പ്രീതി ഇരണ്ടാം ശുല്കമാവിതു. പ്രീതിദാനം അപ്പെണ്ണിനു കൊടുപ്പിതു. എല്ലാബന്ധുക്കളും പ്രീതിയിനാൽ പൊലിച്ചുകൊടുക്കുമതു അപ്രതിഷിദ്ധം.

വൃത്തിരാബന്ധ്യം വാ സ്ത്രീധനം. പരദ്വിസാഹസ്രാ സ്ഥാപ്യാ വൃത്തിഃ. ആബന്ധ്യാനിയമഃ.

വൃത്തിയും ആബന്ധമും കൊടുപ്പിതു സ്ത്രീധനം. വൃത്തി ആവിതു[1]ഇയക്കത്തിൻറു കൊടുക്കുമതു. ആബന്ധമാവിതു ആഭരണം. വൃത്തിയുടെ പരിമാണമാവിതു ഇരണ്ടായിരം കാർഷാപണം പരമാവധി. ഇതുകൊണ്ടെ മദ്ധ്യമാധമങ്ങളേയും കണ്ടുകൊൾക. ആബന്ധത്തിനു നിയമമില്ല. ശക്തിക്കു തക്കളവു് സ്ത്രീധനം.

തദാത്മപുത്രസ്നുഷാഭർമണി പ്രവാസാപ്രതിവിധാനേ ച ഭാര്യായാ ഭോക്തുമദോഷഃ. പ്രതിരോധകവ്യാധിദുർഭിക്ഷഭയപ്രതീകാരേ ധർമകാര്യേ ച പത്യുഃ. സംഭൂയ വാ ദമ്പതേ്യാർമിഥുനം പ്രജാതയോസ്ത്രിവർഷോപഭുക്തം ച ധർമിഷ്ഠേഷു വിവാഹേഷു നാനുയുഞ്ജീത. ഗാന്ധർവ്വാസുരോപഭുക്തം സവൃദ്ധികമുഭയം ദാപ്യേത. രാക്ഷസപൈശാചോപഭുക്തം സ്തേയം ദദ്യാത്. ഇതി വിവാഹധർമഃ.

മക്കളെ ഭരിപ്പാനും മകനുടെ ഭാര്യയിനെ ഭരിപ്പാനും ഭർത്താവു വിയം കാണാതെ ദേശാന്തരത്തുപോയെടത്തും അതു കൊ[2]ണ്ടഴിക്കുമതിനു ദോഷമല്ല. പ്രതിരോധകരാവോർ വന്നു പീഡിക്കുമവരും വ്യാധിദുർഭിക്ഷഭയംകളും പ്രസിദ്ധംകൾ. ഇ പ്രതിരോധകനുടെ പ്രതീകാരത്തിനായും ധർമ്മകാര്യാർത്ഥമായും സ്ത്രീധനമഴിച്ചാൽ പുരുഷനു പിഴ ഇല്ല. ഇരുവരുംകൂട അഴിച്ചാൽ പിഴഇല്ലാമ ചൊല്ലിൻറിതു. ഒരാണുംപെണ്ണും പിറന്നു ത്രിവർഷോപഭുക്തമായിരുന്ന ബ്രാഹ്മാദിവിവാഹംകൾ നാലിനാലും കൊണ്ട സ്ത്രീധനമഴിച്ചു പിഴ ഇല്ല; ഇരുവരും കൂട അഴിക്കിൽ. ഗാന്ധർവ്വാസുരവിവാഹാദിവഴിമേൽ കൊണ്ട സ്ത്രീധനം വൃത്തിയുമലംകാരമുമായിരുന്നതു ഭർത്താവഴിപ്പോനാകിൽ പൊലിയോടുകൂട കൊടുക്കക്കടവിയൻ. രാക്ഷസപൈശാചോപഭുക്ത

1. 'ഉ', 2. 'ണ്ടോ' ക. പാഠം.

മായുള്ള സ്ത്രീധനമഴിക്കിൽ കള്ളർപട്ടും ദണ്ഡം പട്ടും. എൻറ വിവാഹധർമ്മം മുടിഞ്ഞിതു. എൻറ ഭർത്താവുള്ളനാൾ സ്ത്രീധനം കൊണ്ടിയംകമാറു.

മൃതേ ഭർത്തരി ധർമകാമാ തദാനീമേവാസ്ഥാപ്യാഭരണം ശുല്കശേഷം ച ലഭേത. ലബ്ധ്വാ വാ വിന്ദമാനാ സവൃദ്ധികമുഭയം ദാപ്യേത. കുടുമ്ബകാമാ തു ശ്വശുരപതിദത്തം നിവേശകാലേ ലഭേത. നിവേശകാലം ഹി ദീർഘപ്രവാസേ വ്യാഖ്യാസ്യാമഃ.

ഭർത്താവു ചത്തപ്പോൾ ധർമ്മകാമയായ് അപ്പോഴെ ആഭരണംകളും കഴിച്ചുവച്ചു ശുല്കശേഷമും [1]ലാഭിപ്പിതു. അതുകൊണ്ടിട്ടു മറെറാരു ഭർത്താവിനോടു കൂടുവോളാകിൽ കൊണ്ട വൃത്തിയും ആഭരണമും പൊലിയോടു കൂട കൊടുപ്പിതു. പുത്രകാമയായിട്ടു ദേവരാദികളോടു കൂടുവോളാകിൽ നിവേശകാലത്തു ശ്വശുരനും ഭർത്താവും കൊടുത്തതു കൊള്ളാം. നിവേശകാലം ദീർഘപ്രവാസം ചൊല്ലിൻറതെൻറവാറു.

ശ്വശുരപ്രാതിലോമ്യേന വാ നിവിഷ്ടാ ശ്വശുരപതിദത്തം ജീയേത. ജ്ഞാതിഹസ്താദഭിമൃഷ്ടായാ ജ്ഞാതയോ യഥാഗൃഹീതം ദദ്യുഃ.

ശ്വശുരപതിക്കും വാസിച്ചവണ്ണമൻറിയെ ഭർത്താവിനോടു കൂടുവോളാകിൽ ശ്വശുരപതികൾ കൊടുത്തതവർകൾക്കേ കൊടുക്കക്കടവിയർ. ചാർന്നവരുടെ ദേശത്തിരുക്കച്ചെയ്യാതെ മറെറാരു ഭർത്താവു കൂട്ടിക്കൊൾവോനാകിൽ ചാർന്നവർ ഭർത്താവിനും ശ്വശുരനും കൊണ്ടതു കൊടുപ്പിതു.

ന്യാസയാപഗതായാഃ പ്രതിപത്താ സ്ത്രീധനം ഗോപായേത്.

1. 'ഭാഗിപ്പി' ഖ. പാഠം

ന്യായവഴിമേൽ ദേവരാദികളോടു കൂടിയവളുടെ സ്ത്രീധനം കൂടികൊള്ളിൻറവൻ രക്ഷിപ്പിതു, താൻ അഴിപ്പിതല്ല എൻറവാറു.

പതിദായം വിന്ദമാനാ ജീവയാ. ധർമ്മകാമാ ഭുഞ്ജീത.

പതിദായമാവിതു ചോറും പുടവയും ഭർത്താവു കൊടുത്തതു. അതു മറെറാരു ഭർത്താവിനോടു കൂടുകിൽ കൊടുക്കെടവിയതു. ധർമ്മകാമയായിരിക്കിൽ പതിദായം കൊണ്ടതു താനേകൊണ്ടാലു മമയും.

പുത്രവതീ വിന്ദമാനാ സ്ത്രീധനം ജീവയാ. തത്തു സ്ത്രീധനം പുത്രാ ഹരേയുഃ.

മക്കൾ പിറന്നപ്പോഴ് മറെറാരു ഭർത്താവിനോടുകൂടുകിൽ സ്ത്രീധനമിളെപ്പിതു. ആ സ്ത്രീധനം മക്കൾ കൊൾവിതു.

പുത്രഭരണാർത്ഥം വാ വിന്ദമാനാ പുത്രാർത്ഥം സ്ഫാതീകുൎയ്യാത്

പുത്രഭരണാർത്ഥമായ് മറെറാരു ഭർത്താവിനോടു കൂടുകിൽ ആ സ്ത്രീധനം പുത്രന്മാൎക്കായ് പെരുക്കുവിതു.

ബഹുപുരുഷപ്രജാനാം പുത്രാണാം യഥാപിതൃദത്തം സ്ത്രീധനമവസ്ഥാപയേത്.

പല മക്കളേയും പല ഭർത്താക്കളേയും പെറുകിൽ അവ്വവോരിടൈ കൊണ്ടതു അവ്വവോ മക്കളുക്കു കൊടുപ്പിതു.

കാമകാരണീയമപി സ്ത്രീധനം വിന്ദമാനാ പുത്രസംസ്ഥം കുൎയ്യാത്.

കാമകാരണീയമെൻപിതു താൻ വാസിച്ചതു താൻ ചെയ്യാം വണ്ണമുള്ള സ്ത്രീധനമും മറെറാരു ഭർത്താവിനോടുകൂടുകിൽ പുത്രന്നേ കൊടുപ്പിതു.

1. 'ച്ചിള ചെ'

അപുത്രാ പതിശയനം പാലയന്തീ ഗുരുസമീപേ സ്ത്രീധനം ആ ആയുഃക്ഷയാദ് ഭുഞ്ജീത, ആപദർത്ഥം ഹി സ്ത്രീധനം. ഊർദ്ധ്വം ദായാദം ഗച്ഛേത്.

മക്കളില്ലായ്കിൽ പതിവ്രതയായിരുന്നു ഗുരുവിന്റെ സമീപത്തിലിരുന്നു താനുള്ളളവും സ്ത്രീധനംകൊണ്ടുപയോഗിപ്പിതു. എന്തിന്നെൻറാൽ ആപൽക്കാൎയ്യമായ് സ്ത്രീധനമിരിപ്പിതു. അനന്തരം ഭൎത്താവിന്റെ ദായാദികൾ കൊൾവിതു.

ജീവതി ഭർത്തരി മൃതായാഃ പുത്രാ ദുഹിതരശ്ച സ്ത്രീധനം വിഭജേരൻ. അപുത്രായാ ദുഹിതരഃ. തദഭാവേ ഭർത്താ.

ഭൎത്താവു ജീവിച്ചിരിക്കവെ്ച്ചതെ താനില്ലയാപ്പോകിൽ ആൺമക്കളും പെൺമക്കളും കൂററിട്ടു കൊൾവിതു. ആൺമക്കളില്ലയായ്കിൽ പെൺമക്കൾ കൊൾവിതു. ആൺമക്കളും പെൺമക്കളുമില്ലായ്കിൽ ഭൎത്താവുതാനെ കൊൾവിതു.

ശുല്കമന്വാധേയമന്യദ് വാ ബന്ധുഭിർദത്തം ബാന്ധവാ ഹരേയുഃ.

ധനം മററുള്ള വിവാഹവഴിമേലാകിൽ സ്ത്രീധനം ഭൎത്താവു കൊള്ളൊല്ലാ. സ്ത്രീയുടെ ബന്ധുക്കൾ കൊൾവിതു. അന്വാധേയമാവിതു പിതാവിനില്ലത്തുനിന്റു കൊണ്ടുവന്നതു. മററുമക്കൾകൂടി കൊടുത്തതെല്ലാം മക്കളില്ലായ്കിൽ ബന്ധുക്കളെ കൊൾവിതു.

ഇതി സ്ത്രീധനകല്പഃ.

എന്റു സ്ത്രീധനകല്പം ചൊല്ലിതു.

---

വർഷാണ്യഷ്ടാവപ്രജായമാനാമപുത്രാം വന്ധ്യാം ചാകാങ്ക്ഷേത, ദശ വിന്ദും, ദ്വാദശ കന്യാപ്രസവിനീം

ഇനി ഇരണ്ടാം വിവാഹം ചെയ്‌വിതു. ഒരുക്കൽ പെററിട്ടു പിന്നെ പെറാത്തവളെയും, വ്യാധ്യാദിദോഷത്താലപുത്രയായിരിക്കുമവളെയും, മലടിയെയും, എട്ടാണ്ടു പാൎപ്പിതു. ചാപിള്ള പെറുമവൾ തിന്ദുവാവോൾ; അവളെപ്പതിററാണ്ടു പാൎപ്പിതു. പെൺപെറുമവളെ പന്തിരാണ്ടു പാൎപ്പിതു.

---

1. 'ൽ പെൺമക്കൾ കൊണ്ടുവിളമിതി' ക. പാഠം. 2. 'ന്ദു' ഖ. പാഠം. 3. 'ന്തു' എന്നു വ്യാഖ്യാനപാഠം. 4. 'ണ്ടോ' ക. പാഠം.

തതഃ പുത്രാർത്ഥീ ദ്വിതീയാം വിന്ദേത. തസ്യാതിക്രമേ ശുല്കം സ്ത്രീധനമർദ്ധം ചാധിവേദനികം ദദ്യാത്. *ചതുർവ്വിംശതിപണപരം ച ദണ്ഡം.

പിന്നെ പുത്രാർത്ഥിയാകിൽ രണ്ടാം വിവാഹം ചെയ്യിതു. ഇച്ചൊന്ന കാലമതിക്രമിക്കിൽ മുന്നം ശുല്കമും സ്ത്രീധനമും കൊടുത്തു രണ്ടാംവിവാഹം ചെയ്യിൻറതിന്നായും കൊടുത്തതില്പാതി കൊടുപ്പിതു.

ശുല്കം സ്ത്രീധനമശുല്കസ്ത്രീധനായാസ്തത്പ്രമാണമാധിവേദനികമനുരൂപാം ച വൃത്തിം ദത്വാ ബഹ്വീരപി വിന്ദേത. പുത്രാർത്ഥാ ഹി സ്ത്രിയഃ.

ശുല്കമും സ്ത്രീധനവും കൊടുത്തു അതില്ലാതവൾക്ക രണ്ടാം വിവാഹം ചെയ്യിൻറതിനായ് ശുല്കസ്ത്രീധനങ്ങളെയും കൊടുപ്പിതുചെയ്തു മററും വിവാഹത്തിനു തക്കവണ്ണം വർത്തനോപായമും കൊടുത്തു പലരേ വിവാഹം ചെയ്താലും പിഴയില്ലാ; പുത്രനിമിത്തം സ്ത്രീകളാകിൻറമയാൽ.

തീർത്ഥസമവായേ ചാസാം യഥാവിവാഹം പൂർവ്വോഢാം ജീവത്പുത്രാം വാ പൂർവ്വം ഗച്ഛേത്.

തീർത്ഥസമവായേ എൻറവാറു - ഇച്ചൊന്ന സ്ത്രീകൾ പലരൊരുനാളേ ഋതുപ്രാപ്തകളാകിൽ വിവാഹത്തിനു തക്കവാറു മുന്നം ചെയ്വിതു. എൻറവാറു ബ്രാഹ്മവിവാഹമുടയവളേ മുന്നം ഗമിപ്പിതു. വിവാഹമെല്ലാക്കും മൊ... ... ... ...വിവാഹഞ്ചെയ്തവളേ മുന്നം ഗമിപ്പിതു. എല്ലാരിലും ജീവപുത്രയായുള്ളവൾ [1]പൊക്കർ മുന്നം ചെയ്വിതു.

തീർത്ഥഗൂഹനാഗമനേ ഷണ്ണവതിർദണ്ഡഃ. പുത്രവതീം ധർമ്മകാമാം വന്ധ്യാം വിന്ദും നീരജസ്കാം വാ നാകാമാമുപേയാത്, ന ചാകാമഃ പുരുഷഃ. കുഷ്ഠിനീമുന്മത്താം വാ ന ഗച്ഛേത്. സ്ത്രീ തു പുത്രാർത്ഥമേവംഭൂതം വോപഗച്ഛേത്.

1. 'പൊക്കിൽ മു' ഖ.

* ഈ വാക്യത്തിന് മാതൃകയിൽ വ്യാഖ്യാനം കാണുന്നില്ല.

തീത്ഥ്മൊളിക്കിലും അൻറു ഭത്താവിനിടെക്കിച്ചെല്ലാതൊഴികിൽ തൊണ്ണൂററാറുപണം ദണ്ഡം. പുത്രവതീം എൻറവാറു- യോഗ്യരായുള്ള പുത്രരേ ഉടയവളെൻറവാറു. ധമ്മകാമയായുള്ളവൾ പുത്രകാമാത്ഥമായ് വ്രതോപവാസയായിരിക്കുമവൾ. വന്ധ്യ മലടി. തിൻറ ചാപിള്ള പെറുമവൾ. നീരജസ്ക തീണ്ടായിരിക്ക മാറിയവൾ. ഇവരളേ അകാമകളാകിലും പുരുഷൻ അകാമനാകിലും ചെല്ലലാകാ. കുഷ്ഠിനിയായുള്ളവളേയും ഉന്മത്തനേയും ചെല്ലലാകാ. പുരുഷനുന്മത്തനാകിലും കുഷ്ഠിയാകിലും പുത്രാത്ഥമായ് സ്ത്രീ ചെല്ലപ്പെറും.

നീചത്വം പരദേശം വാ പ്രസ്ഥിതോ രാജകില്ബിഷീ
[1]പ്രാണാഭിഹന്താ പതിതസ്ത്യാജ്യഃ ക്ലീബോƒപി വാ പതിഃ.

ശ്ലോകാത്ഥമാവിതു:—നീചതയിനെച്ചെൻറവനും, വിദേശത്തിനു പോയവനും, രാജകില്ബിഷീ=മൂൻറുജാതി രാജപുരോഹിതനും, രാജാവിനോടു പ്രതിഗ്രഹം കൊള്ളുമവനും, രാജയക്ഷ്മാവുടയവനും ഇവരൊരുപരും; പ്രാണാതിപത്താവാവോൻ കുലകൊല്ലുമവൻ, പതിതൻ പാതകംകളുടയവൻ, ക്ലീബനാവോൻ നപുംസകൻ, ഇച്ചൊന്ന ഭത്താക്കളെ ത്യജിപ്പിതു. സൂത്രം മുടിയാതെ വിവാഹസംയുക്തത്തിൽ വിവാഹധമ്മവും സ്ത്രീധനകല്പവുമധിവേദനകാലവും ത്യാജ്യരെയുമത്യാജ്യരേയും ചൊല്ലീതു. ധമ്മസ്ഥീയത്തിൽ രണ്ടാമദ്ധ്യായവും മുടിഞ്ഞിതു

ഇതി കൌടലീയേƒർത്ഥശാസ്ത്രേ ധർമ്മസ്ഥീയേ തൃതീയാധികരണേ
ദ്വിതീയോƒധ്യായഃ, വിവാഹസംയുക്തേ വിവാഹധർമ്മഃ
സ്ത്രീധനകല്പഃ ആധിവേദനികം,
ആദിത ഏകോനഷഷ്ഠിതമഃ.



1. 'പ്രാണാതിപാതീ' എന്നു പാഠം

## ൨ൻ. പ്രക. വിവാഹസംയുക്തം.

**ശുശ്രൂഷാഭർമപാരുഷ്യദ്വേഷാതിചാരോപകാരവ്യവഹാരപ്രതിഷേധാശ്ച.**

വിവാഹസംയുക്തത്തിലെ രണ്ടാമദ്ധ്യായം ചൊല്ലിന്റതു.

സംബന്ധമാവിതു കീഴെ അദ്ധ്യായത്തിങ്കൽ വിവാഹവും സ്ത്രീധനാദികളും ചൊല്ലിയനന്തരം. ഇപ്പോഴ് ചൊല്ലാതെ ഇരുന്ന വ്യവഹാരകാലഭർമപാരുഷ്യാതിചാരാദികൾ ചൊല്ലിന്റിതെൻപിതു സംബന്ധം.

**ദ്വാദശവർഷാ സ്ത്രീ പ്രാപ്തവ്യവഹാരാ ഭവതി ഷോഡശവർഷഃ പുമാൻ. അത ഊർദ്ധ്വമശുശ്രൂഷായാം ദ്വാദശപണഃ സ്ത്രിയാ ദണ്ഡഃ പുംസോ ദ്വിഗുണഃ.**

പന്തീരാണ്ടു പുക്ക സ്ത്രീ വ്യവഹാരയോഗ്യയാം; പതിനാറാണ്ടു പുക്ക പുരുഷനും വ്യവഹാരയോഗ്യനാം. ഈ കാലമതിക്രമിച്ചു സ്ത്രീ ശുശ്രൂഷിയാകിൽ[1] പന്തിരണ്ടു പണം ദണ്ഡം. പുരുഷന്നു ഇരുപത്തിനാലു പണം ദണ്ഡം.

**ഭർമണ്യായാമനിർദ്ദിഷ്ടകാലായാം ഗ്രാസാച്ഛാദനം വാധികം യഥാപുരുഷപരിവാപം സവിശേഷം ദദ്യാത്. നിർദ്ദിഷ്ടകാലായാം തദേവ സംഖ്യായ ബന്ധം ച ദദ്യാത്. ശുല്കസ്ത്രീധനാധിവേദനികാനാമനാദാനേ ച.**

ഭർമണ്യായാമനിർദ്ദിഷ്ടകാലായാമെന്റവാറു-കുടുംബഭ[2]രണത്തിങ്കൽ നിയുക്തയായ്, ഇന്നിത്തന ധനം കൊണ്ടിന്നിത്തന വിയംചെയ്യുവെന്റു കാലനിർദ്ദേശമിന്റിയെ ഇരിക്കുമവർക്കു ചോറുകുറയ്ക്കൊരു കുറവു വാരാതെ അവ്വിടത്തു ഇയംകിന്റ ജനത്തിന്നു ഉപകരണങ്ങൾക്കു വേണ്ടുമളവു മനക്കണക്കുകണ്ടു ഒട്ടേറക്കൊടുപ്പിതു. നിർദ്ദിഷ്ടകാലയായിരിപ്പോളാകിൽ അമ്മെഞ്ഞളവു കണക്കുകണ്ടു കൊടുപ്പിതു. വിവാദഞ്ചെയ്കിൽ ബന്ധവും കൊടുപ്പിതു. ബന്ധമാവിതു സാദ്ധ്യദ്രവ്യത്തിലഞ്ചൊന്റു താനേറക്കൊടുപ്പിതു, പത്തൊൻറുതാൻ കൊടുപ്പിതു. ശുല്കസ്ത്രീധനാധ്യാവഹനികങ്ങൾ

1. 'ഷിൽ', 2. 'രത്തി' ക.

കൊടാതൊഴികിലും ബന്ധം കൊടുക്കവേണ്ടും പിശകുകിൽ. അധ്യാവാഹനികമാവിതു ഇരണ്ടാം വിവാഹം ചെയ്യുമ്പോഴ് കൊടുക്കമതു. ബന്ധമാവിതു ചൊലി അപവാദം.

ശ്വശുരകുലപ്രവിഷ്ടായാം വിഭക്തായാം വാ നാധിര്യാജ്യഃ പതിഃ. ഇതി ധർമ്മ.

ശ്വശുരഗൃഹത്തിലിരിക്കിലും അവൻറിയെ ഭൂകവൊൻറു കൂറിട്ടിരുന്നാളും ശുല്ക്കാദികം ഭർത്താവിനെ വേണ്ടൊല്ലാ എൻറു. ധർമ്മവിധാനം ചൊല്ലീതു.

[1]നഗ്നേ! വിനഗ്നേ! ന്യങ്ഗേ! അപിതൃകേ! അമാതൃകേ! ഇത്യനിർദ്ദേശേന വിനയഗ്രാഹണം. വേണുദലരജ്ജുഹസ്താനാമന്യതമേന വാ പൃഷ്ഠേ ത്രിരാഘാതഃ, തസ്യാതിക്രമേ വാഗ്ദണ്ഡപാരുഷ്യദണ്ഡാഭ്യാമർധദണ്ഡാഃ.

തദേവ സ്ത്രിയാ ഭർത്തരി പ്രസിദ്ധദോഷായാ ഈർഷ്യായാ ബാഹ്യവിഹാരേഷു ദ്വാരേഷു. അത്യയോ യഥാ നിർദിഷ്ടഃ. ഇതി പാരുഷ്യം.

ഇനി പാരുഷ്യം ചൊല്ലിൻറിതു. നശിച്ചവൊ വിനശിച്ചവൊവൊ ന്യങ്ഗേ=തായില്ലാത്തൊവെ തമപ്പനില്ലാത്തൊവെ-എൻറിവ്വുത്തരംകളും ചൊല്ലാതെ വാക്പാരുഷ്യം ശൊല്ലി വിനയം ചെയ്യിതു. ദണ്ഡപാരുഷ്യമും മുളം പൊലിതാൻ, കയിറുതാൻ കൈ താൻ കൊണ്ടു മുൻറുരുളൈ പുറത്തൊറുവിതു. ഇച്ചൊന്ന വാക്പാരുഷ്യമതിക്രമിക്കിലും ദണ്ഡപാരുഷ്യമതിക്രമിക്കിലും കീഴ്ചൊന്ന വാക്പാരുഷ്യദണ്ഡങ്കളിൽ പാതിദണ്ഡം വസ്തുക്കടവിതു. ഇച്ചൊന്ന ദണ്ഡമേ ഭർത്താവു വേശ്യാദികളിൽ ഗമിച്ചുള്ള പൊറാമയാൽ ഭാര്യ കീഴ്ചൊന്ന വാക്പാരുഷ്യം ചൊന്ന ഇവൻറിയെ അനുഷ്ഠിക്കിൽ സംപൂർണ്ണദണ്ഡം വേണ്ടുമെൻറു. പാരുഷ്യം ചൊല്ലീതു.

ഭർത്താരം ദ്വിഷതീ സ്ത്രീ സപ്താർത്തവാന്യമണ്ഡയമാനാ തദാനീമേവ സ്ഥാപ്യാഭരണം നിധായ ഭർത്താരം അന്യയാ സഹ ശയാനമനുശയീത.

ഭിക്ഷുക്യന്വാധികുലാനാമന്യതമേ വാ ഭർത്താ ദ്വിഷൻ സ്ത്രിയമേകാമനുശയീത.

1. നഷ്ടേ! വിനഷ്ടേ! എന്നു വ്യാഖ്യാനപാഠം.

ദ്വേഷം ചൊല്ലിൻറിത്രു. ഭർത്താവിനേ ദ്വേഷിക്കിൽ സ്ത്രീയെ ഏഴ തിട്ടും പോമളവു പാപ്പിയ്ക്കു അലംകരിയാതെ ഒഴിവോളാകിൽ. അലംകരിപ്പോളാകിൽ അൻേറ തന്നടെ സ്ത്രീധനമുമാഭരണമും വച്ചു ഭർത്താവു മറെറാരുത്തിയോടുകിടക്കച്ചെയ്യാതെ അരികെ കീഴൊരിത്തിലിക്കിടപ്പിയ്ക്കു. ഭർത്താവു ഭാര്യയെ ദ്വേഷിപ്പോനാകിൽ ഭിക്ഷുകിയുടയ ഇല്ലത്തുതാൻ അസ്ഥാധി ആവോൻ സ്ത്രീധനത്തുക്ക പൂണയായിരിക്കമെവൻ ഇല്ലത്തുതാൻ അൻറിയ്യെ പെണ്ണിന്ന ചാർന്നവരളില്ലത്തുതാൻ ഒരു സ്ത്രീയുടനെ കിടപ്പിയ്ക്കു.

ദുഷ്ടലിങ്ഗേ മൈഥുനാപഹാരേ സവർണാപസപ്പാപഗമേ വാ മിഥ്യാവാദീ ദ്വാദശപണം ദദ്യാത്.

അമോക്ഷ്യാ ഭർത്തുരകാമസ്യ ദ്വിഷതീ ഭാര്യാ ഭാര്യായാശ്ച ഭർത്താ പരസ്പരം ദ്വേഷാന്മോക്ഷഃ.

അവനവളോടു സംബന്ധം ചെയ്യതിന്നടയാളം ഉണ്ടായിരിക്കച്ചെയ്യേ ഇല്ല എൻറു മറെപ്പോനാകിലും, നവണ്ണ എൻറവാരു തോഴി ഒററി അറിവോളാകിലും, ഇവൻ വല്ലസം പറഞ്ഞതിന്ന പന്തിരണ്ടു പണം ദണ്ഡം വയ്പിത്രു. ഭർത്താവിന്ന സ്നേഹമില്ല എൻറു ഭാര്യയെ വിടൊല്ലാ. ഭാര്യാവു തനക്ക സ്നേഹമില്ലായ്കിൽ ഭർത്താവിനെ വിട്ടുപോകവൊല്ല. പരസ്പരം ദ്വേഷിക്കിൽ വിട്ടാലുമമയും

സ്ത്രീവിപ്രകാരാദ് വാ പുരുഷശ്ചേന്മോക്ഷമിച്ഛേദ് യഥാഗൃഹീതമസ്യൈ ദദ്യാത്. പുരുഷവിപ്രകാരാദ് വാ സ്ത്രീ ചേന്മോക്ഷമിച്ഛേത്, നാസ്യൈ യഥാഗൃഹീതം ദദ്യാത്. അമോക്ഷോ ധർമവിവാഹാനാം. ഇതി ദ്വേഷഃ.

സ്ത്രീ അപരാധം ചെയ്താളെൻറിട്ടു പുരുഷൻ ത(ങ്ങളി?)ളളിവിട്ടുപോനാകിൽ സ്ത്രീയുടെ കൊണ്ടതു കൊടുത്തുവിടുവിത്തു. പുരുഷൻടെ അപരാധവഴിമേൽ സ്ത്രീ പുരുഷനേ വിടുവാൻ നിനെക്കിൽ സ്ത്രീയുടെ കൊണ്ടതു പുരുഷൻ കൊടുക്കവേണ്ടാ. ധർമ്മ്യമായുളള വിവാഹങ്ങളിൽ കൈവിടില്ലാ. എൻറു ദ്വേഷം ചൊല്ലീത്രു.

പ്രതിഷിദ്ധാ സ്ത്രീ ദർപമദ്യക്രീഡായാം ത്രിപണം ദണ്ഡം ദദ്യാത്. ദിവാ സ്ത്രീപ്രേക്ഷാവിഹാരഗമനേ ഷട്പണോ ദണ്ഡഃ. പുരുഷപ്രേക്ഷാവിഹാരഗമനേ ദ്വാദശപണഃ. രാത്രൌ ദ്വിഗുണഃ.

അതിചാരം ചൊല്ലിൻറിതു. വിലക്കച്ചെയ്തെ സ്ത്രീ ദർപ്പക്രീഡയ്ക്കും മദ്യക്രീഡയ്ക്കും പോകിൽ മൂൻറുപണം ദണ്ഡം. പകലെ സ്ത്രീകൾ കൂത്താട്ടമെടത്തും സ്ത്രീകളുദ്യാനത്തിനു പോമെടത്തും വിലക്കച്ചെയ്തെ പോകിൽ ആറുപണം ദണ്ഡം. പുരുഷൻ കൂത്താട്ടമെടത്തും പുരുഷവിഹാരലവണവീഥികാദിക്രീഡ ഇവിററിൽ വിലക്കച്ചെയ്തെ പോകിൽ ആറുപണത്തിലിരട്ടി ദണ്ഡം. ഇരാപ്പോകിലിരുമടങ്കു.

സുപ്തമത്തപ്രവ്രജനേ ഭർത്തുരദാനേ ച ദ്വാരസ്യ ദ്വാദശപണഃ. രാത്രൌ നിഷ്കസനേ ദ്വിഗുണഃ.

ഭർത്താവു ഉറങ്കച്ചെയ്തേയും മദിച്ചിരിക്കച്ചെയ്തേയും ഇല്ലത്തുനിൻറു പുറപ്പെട്ടുപോളാകിലും ഭർത്താവു വരുംപോൾ വാതിലടച്ചുകൊണ്ടിരിക്കിലും പന്തിരണ്ടുപണം ദണ്ഡം. ഇരാവാകിലിരുമടങ്കു.

സ്ത്രീപുംസയോർമ്മൈഥുനാർത്ഥേനാങ്ഗവിചേഷ്ടാ-യാം രഹോഽശ്ലീലസംഭാഷായാം വാ ചതുർവിംശതിപണഃ സ്ത്രിയാ ദണ്ഡഃ, പുംസോ ദ്വിഗുണഃ. കേശനീവീദന്തനഖാവലംബനേഷു പൂർവ്വഃ സാഹസദണ്ഡഃ, പുംസോ ദ്വിഗുണഃ.

സ്ത്രീപുരുഷന്മാർ സംബന്ധാർത്ഥമായി അങ്ഗവിചേഷ്ടികൾ ചെയ്കിലും രഹസ്യത്തിങ്കൽ അസഭ്യങ്ങൾ പറകിലുമിരുപത്തിനാലുപണം ദണ്ഡം സ്ത്രീക്കു. പുരുഷന്നിരുമടങ്കു. തലമയിർ പിടിക്കിലും നീവി പിടിക്കിലും ദന്തക്ഷതിചെയ്കിലും സ്ത്രീക്കു പൂർവ്വം സാഹസദണ്ഡം. പുരുഷന്നു ഇരുമടങ്കു.

ശങ്കിതസ്ഥാനേ സംഭാഷായാം ച പണസ്ഥാനേ ശിഫാദണ്ഡഃ. സ്ത്രീണാം ഗ്രാമമദ്ധ്യേ ചണ്ഡാലഃ പക്ഷാന്തരേ പഞ്ചശിഫാ ദദ്യാത്. പണികം വാ പ്രഹാരം മോക്ഷയേത്. ഇത്യതിചാരഃ.

ശങ്കിതമായിരുന്ന സ്ഥാനത്തിങ്കൽ സംഭാഷണമാത്രത്താലെ സ്ത്രീകൾക്കു ഓരോ പണത്തിന്നുടയ സ്ഥാനത്തിങ്കൽ ഓരോ ശിഫാപ്രഹാരം ദണ്ഡം. എല്ലാരും കാണെ ഗ്രാമത്തിന്നടുവിൽ സ്ത്രീക്കു

ചണ്ഡാളൻ ഓരോ പക്ഷത്തിൽ ഐയ്യഞ്ചു ശിഫാപ്രഹാരങ്ങൾ ചെയ്യിയ്ക്കു. അപരാധം മുടിയുമളവു. അൻറിയെ ഒരുപ്രഹാരത്തിന്നു ഒരു പണം കൊടുത്തിട്ടു വിടുവിച്ചുകൊണ്ടാലുമമയും എൻറു അതിചാരം ചൊല്ലീയ്ക്കു.

പ്രതിഷിദ്ധയോഃ സ്ത്രീപുംസയോരന്യോന്യോപകാരേ ക്ഷുദ്രകദ്രവ്യാണാം ദ്വാദശപണോ ദണ്ഡഃ. സ്ഥൂലകദ്രവ്യാണാം ചതുർവിംശതിപണഃ, ഹിരണ്യസുവർണ്ണയോശ്ചതുഷ്പഞ്ചാശത്പണഃ സ്ത്രിയാഃ. ദണ്ഡഃ പുംസോ ദ്വിഗുണഃ. ത ഏവാഗമ്യയോരർധദണ്ഡാഃ.

തഥാ പ്രതിഷിദ്ധപുരുഷവ്യവഹാരേഷു ച. ഇതി പ്രതിഷേധഃ.

ഇനി ഉപകാരഞ്ചൊല്ലിൻറിതു. പ്രതിഷിദ്ധരായിരുന്ന സ്ത്രീപുരുഷന്മാർ എളിയ സ്രഗനുലേപനാദികൾ കൊടുത്തു അന്യോന്യമുപകരിപ്പോരാകിൽ പന്തിരണ്ടുപണം ദണ്ഡം. വസ്ത്രാഭരണചന്ദനാഗരുസ്ഥൂലദ്രവ്യങ്ങൾ കൊടുത്തു ഉപകരിക്കിലിരുപത്തിനാലുപണം ദണ്ഡം. ഹിരണ്യംതാൻ സുവർണ്ണം താൻ കൊടുത്തു ഉപകരിക്കിൽ ഐമ്പത്തുനാലു പണം ദണ്ഡം (സ്ത്രീക്കു), പുരുഷനു ഇരുമടങ്കു ദണ്ഡം. ഇച്ചൊന്ന ദണ്ഡമെ പാതിയാവിതു, അഗമ്യസ്ത്രീകളും പുരുഷരും വിലക്കച്ചെയ്തെ കൊടുക്കിൽ. അഗമ്യരാവോർ-ഭ്രാതൃഭഗിന്യാദികൾ. അവ്വണ്ണം പ്രതിഷിദ്ധപുരുഷവ്യവഹാരങ്ങളിലുമിത്തനയെ ദണ്ഡം. എൻറവാറു കൊള്ളരുതെ വിലക്കപ്പെട്ടവരല്ലാൽ(?)

രാജദ്വിഷ്ടാതിചാരാഭ്യാമാത്മാപക്രമണേന ച
സ്ത്രീധനാനീതശുല്കാനാമസ്വാമ്യം ജായതേ സ്ത്രിയാഃ.

ഇതി കൗടലീയാർത്ഥശാസ്ത്രേ ധർമ്മസ്ഥീയേ തൃതീയാധികരണേ തൃതീയോƒധ്യായഃ. വിവാഹസംയുക്തേ ശുശ്രൂഷാഭർമ്മപാരുഷ്യസ്നേഹാതിചാരോപകാരവ്യവഹാരപ്രതിഷേധാശ്ച, ആദിതഃ ഷഷ്ടിതമഃ.

രാജദ്വിഷ്ടാതിചാരാഭ്യാമാത്മാപക്രമണേന ച
സ്ത്രീധനാനീതശുല്കാനാമസ്വാമ്യം ജായതേ സ്ത്രിയാഃ

ശ്ലോകാർത്ഥമാവിതു. രാജദ്വിഷ്ടങ്ങൾ പറകിലും, അതിചാരമാവിതു ദർപ്പമദ്യക്രീഡാദിഗമനങ്ങൾ ചെയ്കിൽ ആത്മാപക്രമണമാവിതു ഭർത്താവിനെ കടക്കിലും, സ്ത്രീധനത്തുക്കും പിതൃഗൃഹ

ത്തിൽ നിന്നു ആനീതമായ ധനത്തിനും ശുല്കത്തിനും സ്ത്രീക്കു സ്വാമ്യം വിട്ടും സ്ത്രീക്കു ഇല്ലയാം. എന്നു വിവാഹസംയുക്തത്തിൽ [1]ഇരണ്ടാമദ്ധ്യായം മുടിഞ്ഞിതു.

---

൫൯. പ്രക. വിവാഹസംയുക്തം-നിഷ്പതനം പഥ്യനുസരണം ഹ്രസ്വപ്രവാസഃ ദീർഘപ്രവാസശ്ച.

വിവാഹസംയുക്തത്തിലെ മൂന്നാമദ്ധ്യായം ചൊല്ലിന്റിതു. അദ്ധ്യായസംബന്ധമാവിതു—

രാജമചിഷ്ടാപചാരാത്മാമാത്മാപക്രമണേന ച.

എന്നു ആത്മാപക്രമണത്തെച്ചൊല്ലീതു. നിവേശകാലം ദീർഘപ്രവാസം ചൊല്ലുമെടുത്തു ചൊല്ലുവിതെന്നു കീഴ്ച്ചൊല്ലീതു. അവിരണ്ടും ചൊല്ലുവാനായ്ക്കൊണ്ടു ഇവദ്ധ്യായം ചൊല്ലിന്റിതു.

പതികുലാന്നിഷ്പതിതായാഃ സ്ത്രിയാഃ ഷട് പണോ ദണ്ഡാ/ന്യത്ര വിപ്രകാരാത്. പ്രതിഷിദ്ധായാം ദ്വാദശ പണഃ.*പ്രതിവേശഗൃഹാതിഗതായാഃ ഷട് പണഃ.

പതിഗൃഹത്തിൽ നിന്നു പ്രാപ്തവ്യവഹാരയായുള്ള സ്ത്രീ പുറപ്പെട്ടു പോകിൽ ആറുപണം ദണ്ഡം, പതി ആട്ടുവിലും തകർപ്പിലും ചെയ്യാതെ. വിലക്കപ്പെട്ടതെ പോകിൽ പന്തിരണ്ടു പണം ദണ്ഡം.

പ്രാതിവേശികഭിക്ഷുകവൈദേഹകാനാമവകാശഭിക്ഷാപണ്യാദാനേ ദ്വാദശപണോ ദണ്ഡഃ, പ്രതിഷിദ്ധാനാം പൂർവ്വഃ സാഹസദണ്ഡഃ. പരഗൃഹാതിഗതായാശ്ചതുർവ്വിംശതി പണഃ.

അയലില്ലത്തുള്ളവനും, ഭിക്ഷുകനും — അവനാവോൻ വൃത്തരഹിതനായിരിക്കും പാഷണ്ഡി, വൈദേഹകൻ ഉല്പവണിക്, ഇച്ചൊന്നവരും തങ്ങളില്ലത്തു പുകവോട്ടാരാകിലും ഭിക്ഷ കൊടുപ്പോരാകിലും പണ്യംകളും കൊടുക്കിലും ഇവരുംക്കു പന്തിരണ്ടു പണം ദണ്ഡം. വിലക്കപ്പെട്ടതെ കൊടുക്കിൽ പൂർവ്വം സാഹസദണ്ഡം. അയലില്ലും കഴിഞ്ഞു മറ്റൊരില്ലത്തു പോവോളാകിൽ ഇരുപത്തിനാലു പണം ദണ്ഡം.

1. [illegible]
* 'ഈ ഭാഗത്തിനു വ്യാഖ്യാനം കാണുന്നില്ല'.

പരഭൎത്ത്രാവകാശദാനേ ശത്യോ ദണ്ഡോഽന്യത്രാ-പദ്ഭ്യഃ. വാരണാജ്ഞാനയോൎന്നിൎദ്ദോഷഃ.

പൂമതിയയിൻറവനെ(?) നൂറുപണം ദണ്ഡം, ആപത്തിലൻറി. വിലക്കച്ചെയ്യ്ക പൂകിലും അറിയാതെ പൂകിലും ഇല്ലമുടയവന്ന ദോഷമില്ല.

പതിവിപ്രകാരാത് പതിജ്ഞാതിസുഖാവസ്ഥഗ്രാമികാന്വാധിഭിക്ഷുകീജ്ഞാതികുലാനാമന്യതമമപുരുഷം ഗന്തുമദോഷ ഇത്യാചാൎയ്യാഃ.

ഭൎത്താവു തകൎത്തു കൂട്ടിയതു നിമിത്തമായ് പതിയുടയ ചാന്നോരില്ലത്തും സുഖാവസ്ഥനാവോൻ വിവാഹത്തുക്ക പുണൎപ്പെട്ടവൻ, ഗ്രാമികനാവോൻ ഗ്രാമമഹത്തമൻ, അന്വാധിയാവോൻ സ്ത്രീധനത്തുക്ക പുണൎപ്പെട്ടവൻ, ഭിക്ഷുകി ശാന്തയാവുതും ചെയ്തു ശുദ്ധവ്യവഹാരിയായിരിക്കും ബ്രാഹ്മണി, ജ്ഞാതി ആവോർ തനക്ക ചാന്നവരാം, ഇച്ചൊന്നവരുടെയ പുരുഷവൎജ്ജ്യമായിരിക്കമെടത്തു ചെല്ലുമതു ദോഷമില്ല എൻറാചാൎയ്യന്മാർ പക്ഷം.

സപുരുഷം വാ ജ്ഞാതികുലം. കുതോ ഹി സാധ്വീജനസ്യ ഛലം, സുഖമേതദവബോദ്ധും ഇതി കൌടല്യഃ.

ജ്ഞാതികുലം സപുരുഷമായിരിക്കിലും ചെല്ലപ്പെറുമെൻറു കൌടില്യൻ പക്ഷം. എന്തിന്നെൻറാൽ സാദ്ധ്വിയായുള്ള സ്ത്രീജനത്തിന്നു ഛലമില്ലയാകിൻറമയാൽ. ഛലമാവിതു-വ്യഭിചാരദോഷം. ദോഷജാതം സാദ്ധ്വിജനത്തിന്നുടെ ഭൎത്താവിന്നുമാക്കും ഗ്രഹിപ്പാനെളിതെന്നിതു വാക്യശേഷം. ഇതു കൌടല്യൻ പക്ഷം.

പ്രേതവ്യാധിവ്യസനഗൎഭനിമിത്തമപ്രതിഷിദ്ധമേവ ജ്ഞാതികുലഗമനം.

പ്രേതനിമിത്തം എൻറവാറു. ചാവു നിമിത്തമായും വ്യാധിനിമിത്തമായും വ്യസനനിമിത്തമായും ചാന്നവരില്ലത്തുക്ക പോമതു പിഴ ഇല്ല.

തന്നിമിത്തം വാരയതോ ദ്വാദശപണോ ദണ്ഡഃ. തത്രാ-പി ഗൂഹമാനാ സ്ത്രീധനം ജീയേത, ജ്ഞാതയോ വാ ഛാദ-യന്തഃ ശുല്കശേഷം. ഇതി നിഷ്പതനം.

ഇവററിന്നിമിത്തം പോകിൻറവളെച്ചേൎക്കിൽ ഭൎത്താവു പന്ത്രണ്ടുപണം ദണ്ഡം കൊൾവിതു. ചാൎന്നവരില്ലംപുക്ക ഒരു ഛലം ചൊല്ലി ഒളിച്ചിരിപ്പോളാകിൽ സ്ത്രീധനം ഭൎത്താവു കൊള്ളപ്പെറും. ചാൎന്നവരാൽ ഒളിച്ചുകൊണ്ടിരിപ്പോരാകിൽ ശുല്ക്കശേഷം ചാൎന്നവരാൽ പിഴക്കവിതു. എൻറു നിഷ്പതനം ചൊല്ലീതു,

പതികുലാന്നിഷ്പത്യ ഗ്രാമാന്തരഗമനേ ദ്വാദശപണോ ദണ്ഡഃ സ്ഥാപ്യാഭരണലോപശ്ച. ഗമ്യേന വാ പുംസാ സഹപ്രസ്ഥാനേ ചതുർവിംശതിപണഃ, സർവധർമ്മലോപശ്ചാന്യത്ര ഭർമ്മദാനതീർത്ഥഗമനാഭ്യാം. പുംസഃ പൂർവഃ സാഹസദണ്ഡഃ തുല്യശ്രേയസഃ, പാപീയസോ മധ്യമഃ. ബന്ധുരദണ്ഡ്യഃ. പ്രതിഷേധേഽർദ്ധദണ്ഡഃ.

ഇനി ഗമനം ചൊല്ലിൻറിതു. പതിഗൃഹത്തിൽ നിൻറു ഗ്രാമാന്തരത്തിന്നു പോകിൽ പന്നിരണ്ടുപണം ദണ്ഡം, സ്ത്രീധനമുമാഭരണമും പിഴക്കവിതു. ഗമ്യനായുള്ള പുരുഷനോടുകൂടപ്പോകിൽ ഇരുപത്തിനാലുപണം ദണ്ഡം. പഞ്ചയജ്ഞാദിധൎമ്മംകള്ളമൊഴിവിതു. ഭൎമ്മദാനത്തിന്നു താൻ തീൎത്ഥഗമനത്തിന്നു താൻ കൂടിപ്പോയാൽ പിഴ ഇല്ല. തീൎത്ഥഗമനം ഉത്സഗമനമെൻറവാറു. അല്ലാത്തെടത്തു പോകിൽ പുരുഷന്നു പൂൎവ്വം സാഹസദണ്ഡം തുല്യജാതീയനാകിൽ. അധമന്നു മദ്ധ്യമം സാഹസദണ്ഡം. ചാൎന്നവൻ കൊണ്ടുപോകിൽ ദണ്ഡമില്ല. അവനും ഭൎത്താവു വിലക്കച്ചെയ്തെ കൊണ്ടുപോകിൽ പാതി ദണ്ഡം.

പഥി വ്യന്തരേ ഗൂഢദേശാഭിഗമനേ മൈഥുനാൎത്ഥേന ശങ്കിതപ്രതിഷിദ്ധാഭ്യാം വാ പഥ്യനുസാരേണ സംഗ്രഹണം വിദ്യാത്.

വഴിപോമെടത്തു വഴിവിട്ടകലപ്പോകിലും ഗൂഢമായുള്ള ദേശത്തു പോകിലും മൈഥുനനിമിത്തമെമ്പതറിക. സംഗ്രഹണം ശങ്കിതനോടും പ്രതിഷിദ്ധനോടും കൂട വഴിപോകിലും സംഗ്രഹണമെമ്പതറിക. സംഗ്രഹണത്തിൽ ചൊന്ന ദണ്ഡം അതു കന്യാപ്രകൎമ്മത്തിൽ ചൊല്ലും. സ്ത്രീകൾക്കു കൎണ്ണനാസാച്ഛേദനമും പുരുഷന്നു വധമും.

താലാവചരചാരണമത്സ്യബന്ധകലുബ്ധകഗോപാലകശൌണ്ഡികാനാമന്യേഷാം ച പ്രസൃഷ്ടസ്ത്രീകാണാം പഥ്യനുസരണമദോഷഃ. പ്രതിഷിദ്ധേ വാ നയതഃ പുംസഃ സ്ത്രിയാ വാ ഗച്ഛന്ത്യാസ്തു ഏവാർദ്ധദണ്ഡാഃ. ഇതി പഥ്യനുസരണം.

താലാവചരർ ശരജ്ജക്രീഡകരാവോർ വേഴമ്പർ, ചാരണരാവോർ പാട്ടുമവർ, മത്സ്യബന്ധകരാവോർ അണ്ടിളർ, ലുബ്ധകരാവോർ വ്യാധർ, ഗോപാലകർ ഇടയർ, ശൌണ്ഡികർ ഈഴവരെൻറിജ്ജാതി മററും മാലാകാരതാംബൂലികകുവിന്ദാദികൾ തൂടവാണിയർ എല്ലാക്കാര്യത്തിക്കും അധികൃതരായിരുന്ന കീഴ്ച്ചൊന്നവരുടെ സ്ത്രീകളോട്ടു വഴിയിൽ പോമതു ദോഷമില്ല. അവിടത്തും വിലക്കപ്പെട്ടതെ പോകിൻറവർകൾക്കും കൊണ്ടു പോകിൻറവർകൾക്കും കീഴ്ച്ചൊന്ന ദണ്ഡത്തിൽ പാതി ദണ്ഡം. എൻറു പഥ്യനുസരണം ചൊല്ലിതു.

ഹ്രസ്വപ്രവാസിനാം ശൂദ്രവൈശ്യക്ഷത്രിയബ്രാഹ്മണാനാം ഭാര്യാഃ സംവത്സരോത്തരം കാലമാകാംക്ഷേരൻ അപ്രജാതാഃ, സംവത്സരാധികം പ്രജാതാഃ, പ്രതിവിഹിതാഃ ദ്വിഗുണം കാലം. അപ്രതിവിഹിതാഃ സുഖാവസ്ഥാ ബിഭൃയുഃ, പരം ചത്വാരി വർഷാണ്യഷ്ടൌ വാ ജ്ഞാതയഃ. തതോ യഥാദത്തമാദായ പ്രമുഞ്ചേയുഃ.

ഹ്രസ്വപ്രവാസികളെൻറവാറു കടുക വരുവനെൻറു ചൊല്ലി ദേശാന്തരത്തിന്നു പോയ് ശൂദ്രവൈശ്യക്ഷത്രിയബ്രാഹ്മണന്മാരുടെ ഭാര്യകൾ സംവത്സരോത്തരം കാലം പാർപ്പിതെൻറവാറു. ശൂദ്രത്തി ഒരാണ്ടു പാർപ്പിതു, വൈശ്യ രണ്ടാണ്ടു പാർപ്പിതു, ക്ഷത്രിയത്തി മൂവാണ്ടു പാർപ്പിതു, ബ്രാഹ്മണി നാലാണ്ടു പാർപ്പിതു, മക്കൾ പെററില്ലാകിൽ. മക്കൾ പെററാരാകിൽ ഒരാണ്ടേറ പാർപ്പിതു. ഇച്ചൊന്ന കാലാവധി ഭർത്താവു വിയം വൈയാതെ പോയാൽ സ്ത്രീധനംകൊണ്ടുണ്ടിരിക്കൽ. വിയം വച്ചു പോവോനാകിൽ ഇരുമടങ്കു പാർപ്പിതു. വിയം വച്ചു പോകാതെ ഒഴികിൽ സുഖാവസ്ഥർ ഭരിപ്പിതു,

നാലാണ്ടുതാൻ എട്ടാണ്ടു താൻ വർണ്ണത്തിന്നു തക്കവാറു. സുഖാവസ്ഥരാവോർ വിവാഹവ്യവസ്ഥയ്ക്കു [1]പുണ്ണപ്പെട്ടവരൾ. ഇച്ചൊല്ലിയ കാലത്തിൽ പിന്നെ ഭർത്താവു കൊടുത്തതുകൊണ്ടു ചാന്നവരൾ ദേശത്തുക്കു പോവാൻ നിനെപ്പോളാകിൽ വിട്ടുവിളു.

ബ്രാഹ്മണമധീയാനം ദശ വർഷാണ്യപ്രജാതാ, ദ്വാദശ പ്രജാതാ. രാജപുരുഷമായുഃക്ഷയാദാകാങ്ക്ഷേത. സവർണ്ണതശ്ച പ്രജാതാ നാപവാദം ലഭേത. കുടുംബർദ്ധിലോപേ വാ സുഖാവസ്ഥൈർവിമുക്താ യഥേഷ്ടം വിന്ദേത ജീവിതാർത്ഥമാപദ്ഗതാ വാ.

ബ്രാഹ്മണൻ ദേശാന്തരത്തു പോയ് കാ[2]തിച്ചുനില്ക്കിൽ പെറവുതില്ലയാകിൽ പതിററാണ്ടു പാർപ്പിളു, പെററാളാകിൽ പന്തീരാണ്ടു പാർപ്പി[3]ളു. രാജപുരുഷനായ പോയോനാകിൽ അവനുള്ളവു പാർപ്പിളു. അതിന്മേൽ തന്നോടു സമാനജാതീയനു താൻ ഉൽകൃഷ്ടജാതീയനു താൻ പിള്ള പെററാൽ അവരൾക്കു അപവാദമില്ലെൻറവാറു ഗർഭിണി എൻറു ചൊല്ലി ദണ്ഡാർഹ അല്ല. തന്നോടു ചാന്നോക്കുപായമില്ലാഗ്ഗിളും ചെയ്യു സുഖാവസ്ഥർ താംകൾ ഭരിക്കക്കടവിയ കാലം ഭരിച്ചു വിട്ടാൽ താനെക്കു വാസിച്ചോരോടു കൂടിയാലമയും. ജീവിതാർത്ഥമായും ആപത്തു കെടുപ്പാനായുംതാൻ വാസിച്ചു ഭർത്താക്കളോടുകൂടിയാലമയും.

ധർമ്മവിവാഹാത് — കുമാരീ പരിഗ്രഹീതാരമനാഖ്യായ പ്രോഷിതമശ്രൂയമാണം സപ്ത തീർത്ഥാന്യാകാങ്ക്ഷേത, സംവത്സരം ശ്രൂയമാണം. ആഖ്യായ പ്രോഷിതമശ്രൂയമാണം പഞ്ച തീർത്ഥാന്യാകാങ്ക്ഷേത, ദശ ശ്രൂയമാണം. ഏകദേശദത്തശുല്കം ത്രീണി തീർത്ഥാന്യശ്രൂയമാണം, ശ്രൂയമാണം സപ്ത തീർത്ഥാന്യാകാങ്ക്ഷേത. ദത്തശുല്കം പഞ്ച തീർത്ഥാന്യശ്രൂയമാണം, ദശ ശ്രൂയമാണം. തതഃ പരം ധർമ്മസ്ഥൈർവിസൃഷ്ടാ യഥേഷ്ടം വിന്ദേത. തീർത്ഥോപരോധോ ഹി ധർമ്മവധ ഇതി കൌടല്യഃ.

1. 'പ' ക., 2. 'തി തില്ലെന്നാകിൽ', 3. 'ള അതി' ഖ. പാഠം.

ബ്രാഹ്മാദിവിവാഹവഴിമേൽ വിവാഹം ചെയ്യപ്പെട്ട പെൺ അക്ഷതയോനി ആകിൽ ഭർത്താവു തന്നോടു ചൊല്ലാതെ ദേശാന്തരത്തിന്നു പോയവനെ അവൻ വാർത്ത കേളാക്കാൽ ഏഴു തീട്ടു പോമളവു പാർപ്പിതു. അവൻ വാർത്ത കേൾക്കിൽ ഒരാണ്ടേക്ക പാർപ്പിതു. ചൊല്ലിപ്പോയവന്റെ വാർത്ത കേളാക്കാൽ അഞ്ചു തീട്ടത്തളവു പാർപ്പിതു. വാർത്ത കേൾക്കിൽ പത്തു തീട്ടത്തളവു പാർപ്പിതു. അമഞ്ഞ ശുല്കത്തിലേകദേശം കൊടുത്തു പോയവനെ മൂന്റു തീട്ടത്തളവു പാർപ്പിതു. വാർത്ത കേൾക്കിൽ ഏഴുതീട്ടത്തളവു പാർപ്പിതു. ശുല്കംതികവെ കൊടുത്തു പോയവനെ വാർത്ത കേളാക്കാലും അഞ്ചു തീട്ടത്തളവും പാർപ്പിതു. ഇച്ചൊന്നകാലത്തിൽമേൽപട്ടാൽ ധർമ്മസ്ഥരാ വിടപ്പെട്ടു തന്നേക്ക വാസിച്ച ഭർത്താക്കളോടു കൂടുവിതു. എന്തിന്നെന്റാൽ തീർത്ഥോപരോധം ചെയ്താൽ ധർമ്മവധം വരുമെന്റു കൌടല്യൻ പക്ഷം. ഇവ്വർത്ഥത്തിൽ ശ്ലോകം:—

പുത്രേണ ലോകാൻ ജയതി പുത്രേണാനന്ത്യമശ്നുതേ ।
അഥ പുത്രസ്യ പൌത്രേണ നാകപൃഷ്ഠേ മഹീയതേ ॥

ദീർഘപ്രവാസിനഃ പ്രവ്രജിതസ്യ പ്രേതസ്യ വാ ഭാര്യാ സപ്ത തീർത്ഥാന്യാകാങ്ക്ഷേത, സംവത്സരം പ്രജാതാ. തതഃ പതിസോദര്യം ഗച്ഛേരത്. ബഹുഷു പ്രത്യാസന്നം ധാർമ്മികം ഭർമസമർത്ഥം കനിഷ്ഠമഭാര്യം വാ. തദഭാവേഽപ്യസോദര്യം സപിണ്ഡം കുല്യം വാ. ആസന്നമേതേഷാം. ഏഷ ഏവ ക്രമഃ.

ദീർഘപ്രവാസം ചെയ്യുവൻ പ്രേതൻ പ്രവ്രജിതൻ എന്റിവരുടെയ ഭാര്യ പെറവതില്ലയാകിൽ ഏഴു തീട്ടം പാർപ്പിതു. പെററാളാകിലൊരാണ്ടേക്ക പാർപ്പിതു. അനന്തരം ഭർത്താവിനോട് ഉടപ്പിറന്നവനോടു കൂടുവിതു. ഉടപ്പിറന്നവരാം പലരുളരാകിൽ അവനും മുറ ഇളയവനോടു കൂടുവിതു. അവൻ അധാർമ്മികനാകിൽ ധാർമ്മികനോടു കൂടുവിതു. എല്ലാരും ധാർമ്മികരാകിൽ ഭരണസമർത്ഥനോടു കൂടുവിതു. എല്ലാരും ഭരണസമർത്ഥരാകിൽ കനിഷ്ഠനഭാര്യനോടു കൂടുവിതു. നേരുടപ്പിറന്നോരില്ലായ്കിൽ തായുടപ്പിറന്നോ

രോടു കൂടുവിത്തു. ദ്വൈമാതൃകത്തിലുടപ്പിറന്നോൻ താനൊരുത്ത രോടു കൂടുവിത്തു, അവരുമില്ലാക്കാൽ സപിണ്ഡരോടു കൂടുവിത്തു. അവരുമില്ലാക്കാൽ അക്കുലത്തിലുള്ളോരോടു കൂടുവിത്തു. ആസന്നനായിരുന്നവരോടു. ഇതു ന്യായം.

ഏതാനൃത ക്രമ്യ ദായാദാൻ വേദനേ ജാരകർമ്മണി.
ജാരഃസ്ത്രീദാതൃവേത്താരഃ സംപ്രാപ്താഃ സംഗ്രഹാത്യയം.

ശ്ലോകാർത്ഥമാവിതു. ഇച്ചൊന്ന ദായാദന്മാരെ ഒഴിഞ്ഞു മറ്റൊരുത്തരെ ഗമിക്കിലും ജാരനും സ്ത്രീ വ്യഭിചാരിണിയായുള്ളവളും സ്ത്രീധനത്തിനു പുണർപ്പെട്ടിന്റവനും ഇവളെ കൊടുക്കിന്റവനും കൊള്ളകിന്റവനും ഇന്നാൽവരും സ്ത്രീസംഗ്രഹത്താൽ ചൊന്ന ദണ്ഡം ദണ്ഡിക്കപ്പെട്ടവർ.

വിവാഹസംയുക്തത്തിൽ മൂന്റാമദ്ധ്യായമും ധർമ്മസ്ഥീയത്തിൽ നാലാമദ്ധ്യായമും വിവാഹസംയുക്തമാകിന്റ സൂത്രമും മുടിഞ്ഞിതു.

### ൫൮ പ്രക. ദായവിഭാഗഃ—ദായക്രമഃ.

ദായവിഭാഗഃ എൻപിതു സൂത്രം. ദായമാവിതു കുടിയിൽ സാധാരണമായുള്ള ദ്രവ്യം, അതിനുടെ വിഭാഗമാവിതു കൂറീടു അതു ചൊല്ലിന്റതെൻപിതു സൂത്രാർത്ഥം. സംബന്ധമാവിതു വിവാഹസംയുക്തത്തിൽ 'ഏതാനൃത് ക്രമ്യ ദായാദാൻ' എൻറു കീഴ് ദായം കൊള്ളുമവരെ സൂത്രിച്ചിതു[1]. അവ്വിടത്തു ആർ കൊൾവോർ എങ്ങനെ കൊള്ളുമാറെന്നർത്ഥമറിയിപ്പാനായിക്കൊണ്ടു ചൊല്ലിന്റതെൻപിതു സംബന്ധം.

അനീശ്വരാഃ പിതൃമന്തഃ സ്ഥിതപിതൃമാതൃകാഃ പുത്രാഃ. തേഷാമ് ഊർദ്ധ്വം പിതൃതോ ദായവിഭാഗഃ പിതൃദ്രവ്യാണാം. സ്വയമാർജ്ജിതമവിഭാജ്യമ് അന്യത്ര പിതൃദ്രവ്യാദുത്ഥിതേഭ്യഃ.

അനീശ്വരാഃ പിതൃമന്തഃ എൻറവാറു—തായും തമപ്പനുമുള്ള നാൾ ധനത്തിനു സ്വാമ്യമില്ല മക്കൾക്കു. തായും തമപ്പനുമുടെയ മക്കൾ അവരുള്ളളവു പാർപ്പിതു. അനന്തരം അവരുടെയ ധനംകൊണ്ടു കൂറിട്ടു കൊൾവിതു. തങ്ങൾ നേടിയതു നേടിയവർക്കു കൊണ്ടാലുമെയും, പിതൃധനംകൊണ്ടു നേടിയില്ലായ്കാൽ. പിതൃധനംകൊണ്ടു നേടിയതാകിൽ പകുപ്പിതു.

1. 'ഷി' ക. പാഠം.

പിതൃദ്രവ്യാദവിഭക്തോപഗതാനാം പുത്രാഃ പൌത്രാ വാ ആ ചതുർത്ഥാദിത്യംശഭാജഃ. താവദവിച്ഛിന്നഃ പിണ്ഡോ ഭവതി. വിച്ഛിന്നപിണ്ഡാഃ സർവ്വേ സമം വിഭജേരൻ.

പിതൃദ്രവ്യം കൂറിട്ടുകൊള്ളാതെ മക്കൾ ചാവോളമാകിൽ അവ[1]ൾമക്കൾ മക്കൾമക്കളും നാലു പുരുഷാന്തരത്തളവു കൂറിട്ടുകൊള്ളപ്പെറുവർ. നാലു പുരുഷാന്തരത്തളവു പിണ്ഡം വിച്ഛേദിയാ. വിച്ഛിന്നപിണ്ഡരായപ്പോൺ എല്ലാരുമൊക്ക കൂറിട്ടുകൊൾവിതു.

അപിതൃദ്രവ്യാ വിഭക്തപിതൃദ്രവ്യാ വാ സഹജീവന്തഃ പുനർവിഭജേരൻ. യതശ്ചോത്തിഷ്ഠേത സ ദ്വ്യംശം ലഭേത.

പിതൃദ്രവ്യമില്ലാത്തവരളും പിതൃദ്രവ്യം കൂറിട്ടുകൊണ്ടവരളും തങ്ങളിൽ കൂടി വാഴുകിൽ പിന്നെയുമേ കൂറിടുവിതു. പെരുകിൻറവൻ രണ്ടുകൂറ കൊൾവിതു.

ദ്രവ്യമപുത്രസ്യ സോദര്യാ ഭ്രാതരഃ സഹജീവിനോ വാ ഹരേയുഃ കന്യാശ്ച.

പുത്രനിൻറിയേ ചാകിൻറവനുടയ ദ്രവ്യം നേരുടപ്പിറന്നവർ കൊൾവിതു. അൻറിയേ കൂടിവാൺ നിൻറ ചാൻറോരാരേനം കൊൾവിതു.

രിക്ഥം പുത്രവതഃ പുത്രാ ദുഹിതരോ വാ ധർമ്മിഷ്ഠേഷു വിവാഹേഷു ജാതാഃ. തദഭാവേ പിതാ ധരമാണഃ; പിത്രഭാവേ ഭ്രാതരോ ഭ്രാതൃപുത്രാശ്ച.

അൻറിയേ പുത്രരില്ലായ്കിൽ ധർമ്മിഷ്ഠവിവാഹങ്കളിലുള്ള പെൺമക്കളേ കൊൾവിതു. പെൺമക്കളില്ലായ്കിൽ ചത്തവനുടെ തമപ്പൻ കൊൾവിതു. തമപ്പനില്ലായ്കിൽ തമപ്പനുടപ്പിറന്നവരൾ താൻ ഉടപ്പിറന്നവരൾമക്കൾതാൻ കൊൾവിതു.

അപിതൃകാ ബഹവോഽപി ച ഭ്രാതരോ ഭ്രാതൃപുത്രാശ്ച പിതുരേകമംശം ഹരേയുഃ.

അപിതൃകരായുള്ള ഭ്രാതാക്കൾ പലരുളരാകിലും പിതാവിനുടെ ഒരംശമേ കൊള്ളലാവിതു. എൻറതിനു പൊരുളാവിതു്:— നാലർ ഭ്രാതാക്കൾ ദായം കൂറിടാതെ ചത്ത(വ)രൾ ഒരുത്തനു മക്കൾ

1. 'ഒൾ മക്കളും' ഖ.

നാൽവരും ഒരുത്തന്നു മക്കൾ മൂവരും ഒരുത്തന്നു മക്കളിരുവരും ഒരുത്തന്നു ഒരുത്തനുമാകെ പതിന്മക്കൾ പത്തുകൂറെട്ടത്തെടുത്ത് പിതാവിന്റെയ ഒരംശമേ കൊള്ളാവിത്ത് എന്റവാറ് — സമുദായദ്രവ്യം കൊണ്ടു് നാലു കൂറിട്ടുവിത്തു. കൂറിട്ടു ഒരുകൂറുകൊണ്ടു് ഉടപ്പിറന്ന നാൽവരും പകുത്തുകൊൾവിത്തു, മറേറവന്മക്കൾ മൂവരും ഒരുകൂറു കൊണ്ടു, മററവന്മക്കൾ ഇരുവരും മറേറ അംശംകൊണ്ടു് പകുത്തുകൊൾവിത്തു. മറേറവനൊരുത്തനും താനേ ഒരംശം കൊൾവിത്തു. ഭ്രാതൃപുത്രാശ്ച എന്റതിന്നു പൊരുളാവിത്:— നാൽവർ ഭ്രാതാക്കളിൽ ഒരുത്തൻ ചത്തവന്നു നാൽവർ മക്കൾ ഉളരായിട്ടു് ഭ്രാതാക്കൾ മൂവരുമാകെ എഴുവർക്കും എഴു കൂറെട്ടത്തെടുത്ത് നാലംശം ചെയ്തു് മൂന്റംശമും ഭ്രാതാക്കൾ കൊൾവിത്തു. മറേറ ഒരംശമും കൊണ്ടു് ഭ്രാതൃപുത്രന്മാർ നാൽവരും പകുത്തുകൊൾവിത്തു.

സോദര്യാണാമനേകപിതൃകാണാം പിതൃതോ ദായവിഭാഗഃ.

നേരുടപ്പിറന്നവരൾ പലർക്കു പല തമപ്പന്മാർ ഉളരാകിൽ തന്താന്തമ്മുടയ പിതാക്കളുടയ ധനം കൊൾവിത്തു.

പിതൃഭ്രാതൃപുത്രാണാം പൂർവ്വേ വിദ്യമാനേ നാപരമവലംബേരന്; ജ്യേഷ്ഠേ ച കനിഷ്ഠമർത്ഥഗ്രാഹിണഃ.

പിതൃഭ്രാതൃപുത്രാണാം പൂർവ്വേ വിദ്യമാനേ നാപരമവലം (ബ്യേത?ബന്തേ) ജ്യേഷ്ഠേ ച കനിഷ്ഠമർത്ഥഗ്രാഹിണ(ഃ?ഃ) എന്റവാറ് — ഒരുത്തന്നു പല മക്കളുളരായിട്ടിരിക്കിൽ പിതാവും മക്കളും കൂടെ വാഴുമേടത്തു് മക്കളിലൊരുത്തന്നു മക്കളുളരായിരുന്ത വിഷയത്തിൽ അമ്മക്കളേ ഉടയവൻ കുടുംബഭരണംനിമിത്തമായ് കടം കൊണ്ടിട്ടു് ചത്തുപോയേടത്തു് കടം കൊടുത്തവൻ ആരൈ ധനം വേണ്ടുമതെന്നും വിഷയത്തിങ്കൽ കടംകൊണ്ടവന്റെയ പിതാവുളനാകിൽ അവനേ വേണ്ടുവിത്തു. പിതാവില്ലാക്കാൽ കടം കൊണ്ടവന്റെയ ഭ്രാതാക്കളേ വേണ്ടുവിത്തു. ഭ്രാതാക്കളില്ലായ്കിൽ മക്കളേ വേണ്ടുമത്തു, മക്കളിലും ജ്യേഷ്ഠനുളനാകിൽ കനിഷ്ഠനേ വേണ്ടപ്പെറാർ.

ജീവദ്വിഭാഗേ പിതാ നൈകം വിശേഷയേത്. ന ചൈകമകാരണാന്നിർവ്വിഭജേത. പിതുരസത്യർത്ഥേ ജ്യേഷ്ഠാഃ കനിഷ്ഠാനനുഗൃഹ്ണീയുഃ, അന്യത്ര മിഥ്യാവൃത്തേഭ്യഃ.

പിതാവു താനിരിക്കച്ചെയ്തേ മക്കൾക്കു ധനം കൂറിട്ടുകൊടുപ്പോനാകിൽ ഒരുത്തർക്കും വിശേഷിയാതെ ഒക്കക്കൂറിട്ടു കൊടുപ്പിത്തു.

ഒരുത്തനേ കാരണമിൻറിയേ ഒഴിക്കവുമാകാ. പിതാവിന്നു ധനമി ല്ലായ്കിൽ ജ്യേഷ്ഠന്മാർ കനിഷ്ഠന്മാരേ ഭരിപ്പിതു, അവരാം മിഥ്യാവൃ ത്തരല്ലയാകിൽ.

പ്രാപ്തവ്യവഹാരാണാം വിഭാഗഃ. അപ്രാപ്തവ്യവഹാരാ ണാം ദേയവിശുദ്ധം മാതൃബന്ധുഷു ഗ്രാമവൃദ്ധേഷു വാ സ്ഥാ പയേയുർവ്യവഹാരപ്രാപണാൽ. പ്രോഷിതസ്യ വാ.

ദായം ക്ലറിട്ടവിതു പതിനാറുപ്രായം പുക്കപ്പോൾ. പ്രാപ്ത വ്യവഹാരരല്ലാത്തവരുടെ അംശം പോമതുപോക്കി മിഞ്ചിയതു് മാതൃബന്ധുക്കളാവോർ തമ്മാമന്മാർ അവരാംകയ്യിൽതാൻ; അവ്വൂ രിൽ വൃദ്ധരായുള്ളവരാംകയ്യിൽതാൻ വൈപ്പിതു പ്രാപ്തവ്യവ ഹാരരാമളെക്കു്. ദേശാന്തരത്തിന്നു പോയവരുടെ അംശമും മാതൃ ബന്ധുക്കാം കൈയിൽ വൈപ്പിതു.

സന്നിവിഷ്ടസമമസന്നിവിഷ്ടേഭ്യോ നൈവേശനികം ദദ്യുഃ, കന്യാഭ്യശ്ച പ്രാദാനികം.

സന്നിവിഷ്ടസമമസന്നിവിഷ്ടേഭ്യോ നൈവേശനികം ദദ്യുഃ എൻറവാറു – സന്നിവിഷ്ടരാവോർ = സ്ത്രീകളേ വിവാഹം ചെയ്തു കൊണ്ടവർ; വിവാഹം ചെയ്തകാലത്തു് അവരാംക്ക ചെൻറ വിയ ത്തിനളവുധനം അസന്നിവിഷ്ടരാവോൎക്ക പൊതുവേ കൊടുപ്പിതു. അസന്നിവിഷ്ടരാവോർ = വച്ചുകൊണ്ടിട്ടിരിക്കമവരുടെ മക്കാം; വച്ചുകൊണ്ടതു നിമിത്തമായ് കൊടുപ്പിതു. കന്യാക്കാംക്ക വിവാഹ ത്തുക്കവേണ്ടുമളവും പൊതുവേ കൊടുപ്പിതു.

ഋണരിക്ഥയോഃ സമോ വിഭാഗഃ.

ഋണമാവിതു തമപ്പൻ കടം കൊണ്ടതു്, രിക്ഥമാവിതു കടം കൊടുത്തതു്. അവ്വിരണ്ടിലും ജ്യേഷ്ഠാംശമില്ല. ഒക്കെയരുപ്പിതും കൊാംവിതുമ്പെയ്യിതു.

ഉദപാത്രാണ്യപി നിഷ്കിഞ്ചനാ വിഭജേരൻ ഇത്യാ ചാര്യാഃ. ഛലമേതദിതി കൌടല്യഃ. സതോഽർത്ഥസ്യ വിഭാഗോ നാസതഃ.

നീർകോരും കുടംപോൽ പകുപ്പിതു, മററുധനമില്ലാക്കാൽ എൻറാചാര്യന്മാർ ചൊല്ലുവിതു. ഇതു ഛലമെൻറു കൌടല്യൻ പക്ഷം. എന്തിന്നെൻറാൽ ഉള്ളതെല്ലോ ക്ലറിടലാവിതു്; ഇല്ലാ ത്തതു ക്ലറിടലാവിതെൻറതിന്നു പൊരുളില്ല.

ഏതാവാനൎത്ഥഃ സാമാന്യസ്തസ്യൈതാവാൻ പ്രത്യംശഃ ഇത്യനുഭാഷ്യ ബ്രുവൻ സാക്ഷിഷു വിഭാഗം കാരയേത്. ദുൎവ്വിഭക്തമന്യോന്യാപഹൃതമന്തൎഹിതമവിജ്ഞാതോത്പന്നം വാ പുനൎവ്വിഭജേരൻ.

ഇനി ദായാദം കൂറിടുമാറു ചൊല്ലിൻറിതു:— പൊതുവെ ധനമിത്തിന ഉള്ളിതു. അതിനാലോരോൎത്തക്കു ഇന്നതിന പടുവിതെൻറു ചൊല്ലിച്ചെലവിച്ചു സാക്ഷികളുടയ മുന്നിൽ പകുപ്പിതു. പിഴൈക്കപ്പകുതതും ഓരോരുത്തരേ ഒളിച്ചതും ദേശകാലാന്തൎഹിതമായിരുന്നതും അവിജ്ഞാതോൽപന്നമാവിതും ഇച്ചൊന്നവു പിന്നെയും പകുപ്പിതു.

അദായാദകം രാജാ ഹരേത് സ്ത്രീവൃത്തിപ്രേതകാൎയ്യവൎജ്ജമന്യത്ര ശ്രോത്രിയദ്രവ്യാത്. തത് ത്രൈവിദ്യേഭ്യഃ പ്രയച്ഛേത്.

ദായാദം കൊൾവാനൎഹരില്ലായ്കിൽ രാജാവു കൊൾവിതു. സ്ത്രീ വൎത്തിപ്പാനും പ്രേതകാൎയ്യത്തുക്കും വേണ്ടുമതൊഴിച്ചു്. ശ്രോത്രിയനുടയ ധനം രാജാവു കൊള്ളൊല്ലാ. അതു ശ്രോത്രിയന്നേ കൊടുപ്പിതു.

പതിതഃ പതിതാജ്ജാതഃ ക്ലീബശ്ചാനംശാഃ. ജഡോന്മത്താന്ധകുഷ്ഠിനശ്ച. സതി ഭാൎയ്യാൎത്ഥേ തേഷാമപത്യമതദ്വിധം ഭാഗം ഹരേൽ. ഗ്രാസാച്ഛാദനമിതരേ പതിതവൎജ്ജാഃ.

തേഷാം ച കൃതദാരാണാം ലുപ്തേ പ്രജനനേ സതി സൃജേയുൎബ്ബാന്ധവാഃ പുത്രാംസ്തേഷാമംശാൻ പ്രകല്പയേത്.

പതിതനു(ക്കു?)ം പതിതനിൽനിൻറു പിറന്നവനും ക്ലീബനും ഇമ്മൂവരും അംശാൎഹരല്ല. ജളൻ ഉന്മത്തൻ അന്ധൻ കുഷ്ഠിതൻ എൻറിവൎക്കുമംശമില്ല. എൻറിജ്ജാതികൾക്കു വിവാഹമുണ്ടായ് പുത്രർ പിറക്കിൽ അവൎക്കു ജാതിദോഷമുണ്ടാകാതെ വരുകിൽ അവൎക്കു ദായം കൊള്ളാം. മററുള്ളവരിൽ പതിതനൊഴിയെമററൊഴിഞ്ഞവൎക്കു ചോറും പുടവയും കൊള്ളപ്പെറുവർ.

“തേഷാഞ്ച കൃതദാരാണാം ലുപ്തേ പ്രജനനേ സതി,
സൃജേയുൎബ്ബാന്ധവാഃ പുത്രാംസ്തേഷാമംശം പ്രകല്പയേൽ”

ഇച്ചൊന്ന ജളോന്മത്താദികൾ വിവാഹഞ്ചെയ്തു അവർ

പുംസ്ത്വമില്ലായ്കിൽ ജളാദികളുടെയ ക്ഷേത്രത്തിൽ ബന്ധുക്കൾ പുത്രന്മാരെ ജനിപ്പിപ്പിതു. അവരൾക്ക അംശവും കൊടുപ്പിതു്.

ഇതി കൌടലീയാൎത്ഥശാസ്ത്രേ ധൎമ്മസ്ഥീയേ തൃതീയാധികരണേ പഞ്ചമോഽദ്ധ്യായഃ. ദായവിഭാഗേ ദായക്രമഃ, ആദിതോ ദ്വിഷഷ്ടിതമഃ.

എന്റു ദായവിഭാഗത്തിൽ മുതലദ്ധ്യായവും ധൎമ്മസ്ഥീയത്തിൽ അഞ്ചാമദ്ധ്യായവും മുടിഞ്ചിതു.

---

൩൦ പ്രക. ദായവിഭാഗഃ — അംശവിഭാഗഃ.

ദായവിഭാഗമാകിന്റ സൂത്രത്തിലേ ദായക്രമം ചൊല്ലി അദ്ധ്യായാന്തരംകൊണ്ടു് ജ്യേഷ്ഠാംശാദിക്രമം ചൊല്ലുന്റിതു. അതിന്ന സംബന്ധമാവിതു. കീഴേ അദ്ധ്യായത്തിൽ പൊതുവേ ഉള്ള ധനം ഇന്നതിന അംശംതാൻ ഓരോരൎത്തൎക്കു വരുവിതു ഇന്നതിന എന്റു അംശം പ്രസ്തുതമായിതു. ഇപ്പോൾ ജ്യേഷ്ഠാംശമിന്നതിന കനിഷ്ഠാംശമിന്നതിന എന്റുമതു ചൊല്ലിൻറിതു് എൻപിതു സംബന്ധം.

ഏകസ്ത്രീപുത്രാണാം ജ്യേഷ്ഠാംശഃ ബ്രാഹ്മണാനാമജാഃ, ക്ഷത്രിയാണാമശ്വാഃ, വൈശ്യാനാം ഗാവഃ, ശൂദ്രാണാമവയഃ.

ഒരു സ്ത്രീ(സ)വൎണ്ണയായുള്ളവൾക്ക പിള്ളക്കളുളരാകിൽ ജ്യേഷ്ഠാംശം ആടു് ബ്രാഹ്മണൎക്കു്, ക്ഷത്രിയൎക്കു കുതിര ജ്യേഷ്ഠാംശം, വൈശ്യൎക്കു പശുവു്, ശൂദ്രൎക്കു ജ്യേഷ്ഠാംശം കൊററയാടു.

കാണലിംഗാസ്തേഷാം മധ്യമാംശഃ, ഭിന്നവൎണ്ണാഃ കനിഷ്ഠാംശഃ.

ഒരു കൺകുരുടങ്ങളും മുടവങ്ങളും മദ്ധ്യമാംശം കീഴ്ച്ചൊന്നവിററിലേ; അവിററിലേ ഭിന്നവൎണ്ണങ്ങളായുള്ളവ കനിഷ്ഠാംശം.

ചതുഷ്പദാഭാവേ രത്നവർജ്ജാനാം ഭാഗം ദ്രവ്യാണാമേകം ജ്യേഷ്ഠോ ഹരേത്. പ്രതിമുക്തസ്വധാപാശോ ഹി ഭവതി ഇത്യൌശനസോ വിഭാഗഃ.

ചതുഷ്പാത്തുകളില്ലാകിൽ രത്നവർജ്ജിതങ്ങളായുള്ള ദ്രവ്യങ്ങളിൽ പതവാരം കൊടുപ്പിതു. ജ്യേഷ്ഠാംശം കൊടുപ്പാൻ നിമിത്തമാവിതു:— പിതൃകാര്യം ചെയ്യുകെടവിയോനവൻ ഒഴികിലുമവന്നു ദോഷമുള്ളതു് ആകിൻറമയാൽ. ഇതു ഔശനസം വിഭാഗം. ഇതു അപ്രതിഷിദ്ധമാകിൻറമയാൽ കൌടല്യന്നുമനുമതം.

പിതുഃ പരിവാപാദ് യാനമാഭരണം ച ജ്യേഷ്ഠാംശഃ, ശയനാസനം ഭുക്തകാംസ്യം ച മധ്യമാംശഃ, കൃഷ്ണധാന്യായസം ഗൃഹപരിവാപോ ഗോശകടം ച കനിഷ്ഠാംശഃ. ശേഷദ്രവ്യാണാമേകദ്രവ്യസ്യ വാ സമോ വിഭാഗഃ.

ഇനി മററൊരു പ്രകാരം ചൊല്ലിൻറിതു:— പിതാവിന്റെയ പരിച്ഛദത്തിൽ യാനമും ആഭരണമും ജ്യേഷ്ഠാംശം, ശയനമും ആസനമും, ഭോജനാർത്ഥമായുള്ള കാംസ്യകളുമിവ മദ്ധ്യമാംശം, കൃഷ്ണധാന്യമാവിതു എൾ വരക എൻറിജ്ജാതി, ആയസം ഇരുമ്പു, ഗൃഹപരിവാ(ര?പ)മാവിതു. ഗൃഹപരിച്ഛദം മുസലോലൂഖലശൂർപ്പാദികമും രണ്ടെരുതു പൂണ്ട ചാട്ടും കനിഷ്ഠാംശം. മററുള്ള ദ്രവ്യങ്ങൾ പലവുളവാകിലും ഒക്ക കൂറിട്ടു കൊൾവിതു. ഒൻറാകിലും ഒക്ക കൂറിട്ടുകൊൾവിതു്.

അദായാദാ ഭഗിന്യഃ, മാതുഃ പരിവാപാദ് ഭുക്തകാംസ്യാഭരണഭാഗിന്യഃ.

ഭഗിനികൾ ദായാർഹരല്ല. തായുടെ പരിവാപത്തിൽ ഉണ്ണും കാംസ്യപാത്രങ്ങളും (ആഭരണങ്ങളും) ഭഗിനികൾ കൊള്ളാം. മററുള്ള ധനം ആൺ മക്കളൊക്ക കൂറുകൊൾവിതു മാതൃധനത്തിൽ.

മാനുഷഹീനോ ജ്യേഷ്ഠസ്തൃതീയമംശം ജ്യേഷ്ഠാംശാല്ലഭേത. ചതുർത്ഥമന്യായവൃത്തിർനിവൃത്തധർമകാര്യോ വാ. കാമാചാരഃ സർവ്വം ജീയേത.

മാനുഷഹീനോ ജ്യേഷ്ഠ എൻറവാറു — ജ്യേഷ്ഠൻ നിർഗ്ഗുണനാകിൽ ജ്യേഷ്ഠാംശത്തിൽ മൂന്നെൻറാൻറു കൊൾവിതു. അന്യായവൃത്തിയാകിൽ നാലൊൻറു. ധർമ്മകാര്യങ്ങളുമൊഴിഞ്ഞു കാമചരനായിരിപ്പോനാകിൽ ജ്യേഷ്ഠാംശം കൊള്ളെല്ലാം.

ഏതേന മധ്യമകനിഷ്ഠൌ വ്യാഖ്യാതൌ. തയോൎമ്മാനക്രോധോപേതോ ജ്യേഷ്ഠാംശാദർദ്ധം ലഭേത.

മദ്ധ്യമകനിഷ്ഠന്മാൎക്കു തത്താന്തന്മുടയ അംശത്തിൽ മൂൻറാം കൂറു നിൎഗ്ഗുണരാകിൽ, അന്യായകവൃത്തിയരാകിൽ നാലാം അംശം, നിവൃത്തധൎമ്മകാൎയ്യരുമായ് സ്വേച്ഛാചാരരുമായിരിക്കുമവൎകൾക്കു ഏതുമില്ല. മദ്ധ്യമകനിഷ്ഠന്മാരിലൊരുത്തൻ പുരുഷകാരമേറെ ഉടയനാകിൽ ജ്യേഷ്ഠാംശത്തിൽ പാതിയും കൊണ്ടു താൻ കൊള്ളുമതു കൊണ്ടാലമയും. എൻറു ഏകസ്ത്രീപുത്രന്മാരുടെ ജ്യേഷ്ഠാംശവിഭാഗം ചൊല്ലീതു.

നാനാസ്ത്രീപുത്രാണാം തു സംസ്കൃതാസംസ്കൃതയോഃ കന്യാ*ക്ഷതക്രിയയോരഭാവേ ച, ഏകസ്യാഃ പുത്രയോൎയ്യമയോർവാ പൂർവജന്മനാ ജ്യേഷ്ഠഭാവഃ.

ഒരുത്തന്നു പലസ്ത്രീകളിൽ മക്കളുള; സ്ത്രീകൾക്കു സംസ്കൃതാസംസ്കൃതത്വമില്ലാക്കാൽ എൻറവാറു – സംസ്കൃതയാവോൾ ബ്രഹ്മാദിവിവാഹാദിവഴിമേൽ വിവാഹം ചെയ്യപ്പെട്ടവൾ. അസംസ്കൃതയാവോൾ ഗാന്ധൎവ്വവിവാഹം ചെയ്യപ്പെട്ടവൾ. എൻറിച്ചൊന്നവാരണ്ടുഭേദങ്ങളുമില്ലായ്കിലും, കന്യയാവോൾ വിവാഹം ചെയ്കതിൽ മുൻ അക്ഷതയോനി; കൃതക്ഷതയാവോൾ ക്ഷതയോനി ഇവ്വുണ്ടുഭേദമും ഇല്ലയാകിലും, ഒരുത്തി ഇരട്ടപെറുകിലും മുന്നം മുന്നം പിറന്നവൻ ജ്യേഷ്ഠൻ. ഭേദമുണ്ടാകിൽ സംസ്കൃതാപുത്രനും കന്യാപുത്രനും പിന്നെപ്പിറക്കിലും ജ്യേഷ്ഠാംശമുടയവർ.

സൂതമാഗധവ്രാത്യരഥകാരാണാമൈശ്വൎയ്യതോ വിഭാഗഃ ശേഷാസ്തമുപജീവേയുഃ. അനീശ്വരാഃ സമവിഭാഗാ ഇതി.

സൂതരാവോർ ബ്രാഹ്മണിയിൽ ക്ഷത്രിയന്നു പിറക്കുമവരും, മാഗധരാവോർ ക്ഷത്രിയത്തിയാൽ വൈശ്യന്നു പിറക്കുമവരും, വ്രാത്യരാവോർ അചരിതവ്രതനായുള്ള ബ്രാഹ്മണന്നു സവൎണ്ണയിൽ പിറക്കുമവരും, രഥകാരരാവോർ വൈശ്യരിലൊരു ഭേദം; ഇച്ചൊന്നവൎകൾക്കു പല സ്ത്രീകളിൽ പലമക്കളുളരാകിൽ ഐശ്വൎയ്യമുടയോനൊരുത്തനുളനാകിൽ അവന്നു കൊള്ളാം പിതൃധനമെല്ലാം. മററവരും അവനേ ഉപജീവിപ്പിതു. വിശേഷിച്ചൊരുത്തനില്ലായ്കിൽ എല്ലാവരും കൂറിട്ടു കൊൾവിതു.

* 'കൃതക്ഷതയോഃ' എന്നു ടീകാവ്യാഖ്യാനരീത്യാ പാഠമെന്നു തോന്നുന്നു.

**ചാതുർവ്വർണ്യപുത്രാണാം ബ്രാഹ്മണീപുത്രശ്ചതുരോഽംശാൻ ഹരേത്; ക്ഷത്രിയാപുത്രസ്ത്രീനംശാൻ, വൈശ്യാപുത്രോ ദ്വാവംശൗ, ഏകം ശൂദ്രാപുത്രഃ.**

ബ്രാഹ്മണന്നു നാലുവർണ്ണത്തിലും പുത്രരുള്ളരാകിൽ പത്തുകൂറിട്ടു നാലുകൂറു ബ്രാഹ്മണിമകൻ കൊൾവിതു്, മൂൻറു കൂറു ക്ഷത്രിയത്തിമകൻ കൊൾവിതു്, ഇരണ്ടുകൂറു വൈശ്യത്തിമകൻ കൊൾവിതു, ഒരുകൂറു ശൂദ്രത്തിമകൻ കൊൾവിതു്.

**തേന ത്രിവർണ്ണദ്വിവർണപുത്രവിഭാഗഃ ക്ഷത്രിയവൈശ്യയോർവ്യാഖ്യാതഃ.**

'തേന ത്രിവർണ്ണദ്വിവർണ്ണപുത്രയോർവിഭാഗഃ ക്ഷത്രിയവൈശ്യയോർവ്യാഖ്യാതഃ' എൻറവാറു - ബ്രാഹ്മണനൈക്കണക്കേ ക്ഷത്രിയന്നു മൂൻറു വർണ്ണങ്കളിലും മക്കൾ ഉളരാകിൽ അവന്റെടയ ധനംകൊണ്ടു ജ്യേഷ്ഠാംശം നീക്കി ആറു കൂറിട്ടു മൂൻറുകൂറു ക്ഷത്രിയത്തിമകന്നു കൊള്ളാം, ഇരണ്ടുകൂറും വൈശ്യത്തിപുത്രന്മാർ കൊൾവിതു, ഒരുകൂറു ശൂദ്രാപുത്രന്മാർ കൊൾവിതു. അവ്വണ്ണമേ വൈശ്യന്നും (ആ? ഇ)രണ്ടുവർണ്ണങ്കളിലും മക്കളുളരാകിൽ ജ്യേഷ്ഠാംശം നീക്കി മൂൻറു കൂറിട്ടു ഇരണ്ടുകൂറു വൈശ്യത്തിമകൻ കൊൾവിതു്. ഒരു കൂറു ശൂദ്രത്തിമകൻ കൊൾവിതു്.

**ബ്രാഹ്മണസ്യാനന്തരാപുത്രസ്തുല്യാംശഃ. ക്ഷത്രിയവൈശ്യയോരർദ്ധാംശഃ. തുല്യാംശോ വാ മാനസ്ഥോപേതഃ.**

'ബ്രാഹ്മണസ്യാനന്തരാപുത്രാസ്തുല്യാംശാഃ' എൻറവാറു - ബ്രാഹ്മണന്നു സവർണ്ണത്തിലും ക്ഷത്രിയത്തിലുമേ മക്കളുളരായിട്ടു് വൈശ്യാശൂദ്രകളിലില്ലയാകിൽ ക്ഷത്രിയത്തിമക്കൾക്കു ജ്യേഷ്ഠാംശം നീക്കി മററുള്ളതു് ബ്രാഹ്മണിമക്കളോടൊക്ക കൂറിട്ടുകൊള്ളാം. ക്ഷത്രിയന്നു ക്ഷത്രിയത്തിയിലും (വൈശ്യത്തിയിലു)മേ മക്കളുളരാകിൽ വൈശ്യാപുത്രന്നു ക്ഷത്രിയാപുത്രരിൽ പാതികൊള്ളാം. അവ്വണ്ണമേ വൈശ്യന്നു രണ്ടുവർണ്ണത്തിലും മക്കളുളരാകിൽ വൈശ്യത്തിമകൻ കൊള്ളുമതിൽ ജ്യേഷ്ഠാംശം നീക്കി പാതികൊള്ളാം. ശൂദ്രത്തിമകന്നക്ക വൈശ്യാപുത്രനോടൊക്കക്കൊള്ളാം ഗുണവാനാകിൽ. അവ്വണ്ണമേ വൈശ്യാപുത്രനും ക്ഷത്രിയാപുത്രനോടൊക്കക്കൊള്ളാം ഗുണവാനാകിൽ.

**തുല്യാതുല്യയോരേകപുത്രഃ സർവം ഹരേദ് ബന്ധൂംശ്ച ബിഭൃയാത്. ബ്രാഹ്മണാനാം തു പാരശവസ്തൃതീയമംശം**

ലഭേത. ദ്വാവംശൌ സപിണ്ഡഃ കുല്യോ വാഽഽസന്നഃ സ്വധാദാനഹേതോഃ. തദഭാവേ പിതുരാചാര്യ്യോഽന്തേവാസീ വാ.

സമാനജാതീയരിൽതാൻ (അസമാനജാതീയരിൽതാൻ) മകനൊരുത്തനേ ആയിട്ടു് ഇരിക്കിൽ അവനെല്ലാം കൊൾവിതു്, പിതാവിന്റെയ ഭർത്തവ്യജനത്തേയും അവനേ ഭരിപ്പിതു്. ഇതിന്നപവാദം – ബ്രാഹ്മണന്നു ശൂദ്രത്തിയിലുള്ളനാമവൻ പാരശവനെൻപോൻ. അവനേ പുത്രനാകിലും മൂന്റൊന്റു കൊള്ളാവിതു്; ബ്രാഹ്മണഗ്രഹണം ക്ഷത്രിയന്നുമുപലക്ഷണാർത്ഥമെന്റു ചിലർ. മറ്റൊഴിഞ്ഞ ഇരണ്ടുക്രമം സപിണ്ഡർ കൊൾവിതു്; സപിണ്ഡരില്ലയാകിൽ കുല്യൻ ആസന്നനായിരിക്കുമവൻ കൊൾവിതു്, എന്തിനെന്റാൽ സ്വധാദാനം നിമിത്തമായ എന്റവാറു, ശ്രാദ്ധാദികർമ്മങ്ങൾ ചെയ്യാനായി. കുല്യനുമില്ലായ്കിൽ പിതാവിന്റെയ ആചാര്യൻതാൻ കൊൾവിതു്.

ക്ഷേത്രേ വാ ജനയേദസ്യ നിയുക്തഃ ക്ഷേത്രജം സുതം
മാതൃബന്ധുഃ സഗോത്രോ വാ തസ്മൈ തൽപ്രദിശേദ്ധനം.

ആരുമില്ലായ്കിൽ നിയുക്തനാകിന്ന മാതൃബന്ധുതാൻ സഗോത്രൻതാൻ ഇവരുടെയ ക്ഷേത്രത്തിങ്കൽ മകനേ ജനിപ്പിച്ചവന്റെയ ധനമും അവന്നു കൊടുപ്പിതു്.

ദായവിഭാഗമും അംശവിഭാഗമും ആറാമദ്ധ്യായമും മുടിഞ്ഞിതു.

ഇതി കൌടലീയാർത്ഥശാസ്ത്രേ ധർമ്മസ്ഥീയേ തൃതീയാധികരണേ ഷഷ്ഠോഽധ്യായഃ ദായവിഭാഗേഽംശവിഭാഗഃ, ആദിതസ്ത്രിഷഷ്ടിതമഃ.

---

## ൬൦. പ്രക. ദായവിഭാഗഃ–പുത്രവിഭാഗഃ.

ദായവിഭാഗമാകിന്റ സൂത്രത്തിലേ ദായത്തിന്റെയ അംശക്രമം ചൊല്ലി, ദായാദവിശേഷപരിജ്ഞാനാർത്ഥമായ് പുത്രഭേദം ചൊല്ലുവാനായ്ക്കൊണ്ടാരംപെടിന്റിതു്. അതിന്നു സംബന്ധമാവിതു, 'ക്ഷേത്രേ വാ ജനയേദസ്യ നിയുക്തഃ ക്ഷേത്രജം സുതം' എന്റു കീഴ്ച്ചൊല്ലീതു. മറ്റൊരുത്തൎക്കു പിറന്നു മറ്റൊരുത്തനു

ടയ ധനം എന്തു കൊള്ളുമാറു, മക്കൾ താനെത്തന ഭേദം അവരൾക്കു ഗുണപ്രധാനമായുന്നതു, എൻറിവർത്ഥം പ്രതിപാദിപ്പാനായ്ക്കൊണ്ടു ചൊല്ലിൻറിതെൻപിത്തു സംബന്ധം.

**പരപരിഗ്രഹേ ബീജമുൽസൃഷ്ടം ക്ഷേത്രിണ ഇത്യാചാര്യാഃ.**

പരപരിഗ്രഹേ ബീജമുത്സൃഷ്ടമെൻറവാറു - പരൻറടയ സ്ത്രീകളിലുള്ളരായ മക്കൾ ആ സ്ത്രീകളുടയ ഭർത്താക്കളുടയ മക്കളേ. ബീജമുത്സൃജിക്കിൻറവൻറടയ മക്കളല്ല എൻറാചാര്യന്മാർ ചൊല്ലുവിതു.

**മാതാ ഭസ്ത്രാ യസ്യ രേതസ്തസ്യാപത്യം ഇത്യപരേ. വിദ്യമാനമുഭയം ഇതി കൌടല്യഃ.**

തായ് തോല്പകണക്കേ. യാവനൊരുത്തൻറടയതു ബീജം അവൻറടയാനേ മകനെൻറു മററു ചിലർ ചൊല്ലുവിതു. ക്ഷേത്രബീജങ്ങളിരണ്ടും വേണ്ടിൻറമയാൽ ഇരുവർക്കും മകനെൻറു കൌടല്യൻപക്ഷം.



**സ്വയംജാതഃ കൃതക്രിയായാമൌരസഃ. തേന തുല്യഃ പുത്രികാപുത്രഃ. സഗോത്രേണാന്യഗോത്രേണ വാ നിയുക്തേന ക്ഷേത്രജാതഃ ക്ഷേത്രജഃ പുത്രഃ. ജനയിതുരസത്യന്യസ്മിൻ പുത്രേ സ ഏവ ദ്വിപിതൃകോ ദ്വിഗോത്രോ വാ ദ്വയോരപി സ്വധാരിക്ഥഭാഗ് ഭവതി.**

പുത്രഭേദങ്ങൾചൊല്ലിൻറിതു. തനക്കു വിവാഹം ചെയ്തു കൊണ്ടവഴിമേൽ പിറന്നവൻ ഔരസപുത്രനാവോൻ. അവനോടേ ഒക്കും മകളുടെ മകൻ പുത്രകരണം ചെയ്യിൽ. നിയോഗിക്കപ്പെട്ട സഗോത്രനാൽ താൻ (അന്യഗോത്രനാൽ താൻ) തന്നുടെ ക്ഷേത്രത്തിൽ പിറക്കുമവൻ ക്ഷേത്രജൻ. അപ്പിറപ്പിക്കിൻറവന്നു മററു മക്കളില്ലായ്കിൽ അവനേ ഇരുവർ തമപ്പനാരെയുമുടയവനുമായ് ഇരണ്ടു ഗോത്രമുമുടയനായ ഇരുവർക്കും ശ്രാദ്ധാദികർമ്മങ്കൾ ചെയ്തു് ഇരുവരുടയ രിക്ഥമും കൊള്ളപ്പോം.

ഇവ്വർത്ഥത്തിൽ ശ്ലോകം—

ക്ഷേത്രിയാൻറമതം ബീജം യസ്യ ക്ഷേത്രേ പ്രരോഹതി।
തദപത്യം ദ്വയോരേവ ബീജക്ഷേത്രിയയോർമതം.

തത്സധൎമ്മാ ബന്ധൂനാം ഗൃഹേ ഗൂഢജാതസ്തു ഗൂഢജഃ. ബന്ധൂനോൽസൃഷ്ടോഽപവിദ്ധഃ സംസ്കൎത്തുഃ പുത്രഃ. കന്യാഗൎഭഃ കാനീനഃ സഗൎഭോഢായാഃ സഹോഢഃ. പുനൎഭൂതായാഃ പൗനൎഭവഃ.

ഗൂഢജനാവോൻ ബന്ധുക്കളുടയ ഇല്ലത്തു വച്ചു ഭൎത്താവു നിയോഗിയാതെ മറ്റൊരുത്തനു പിറക്കുമവൻ. അവനും ക്ഷേത്രജനോടൊക്കും. ബന്ധുനോത് സൃഷ്ടോഽപവിദ്ധഃ എൻറവാറു—തായും തമപ്പനും കളഞ്ഞു മറ്റൊരുത്തനവനേ സംസ്കാരം ചെയ്തുകൊൾകിൽ സംസ്കാരം ചെയ്തുകൊള്ളിൻറവനുടയ മകൻ അപവിദ്ധനെമ്പോൻ. കന്യയായിരിക്കുന്നാൾ നില്ക്കുമവൻ കാനീനൻ. ഗൎഭിച്ചിരിക്കുന്നാൾ കൊണ്ടവളുടയ മകൻ സഹോഢൻ. പുനൎഭൂവിനുടയ മകൻ പൌനൎഭവൻ. അവർ മൂൻറുജാതി. കന്യക ക്ഷതയോനി ആവതിന്മുന്നേ ഭൎത്താവു ചാകിൽ രണ്ടാമതു സംസ്കാരം ചെയ്തുകൊടുക്കുമവളൊരുത്തി. തന്നുടയ ഭൎത്താവിനെക്കളഞ്ഞു മറ്റൊരുത്തനോടു കൂടിപ്പിന്നെയും ഭൎത്താവിനോടെ കൂടുമവൾ ഇരണ്ടാംപുനൎഭൂ. ഭൎത്താവു ചത്തു് ഭൎത്താവിനു നേരുടൻപിറന്നവരില്ലായ്കിൽ സപിണ്ഡനുതാൻ സവൎണ്ണനുതാൻ കൊടുക്കുമവൾ മൂൻറാംപുനൎഭൂ.

സ്വയംജാതഃ പിതൃബന്ധൂനാം ച ദായാദഃ. പരജാതഃ സംസ്കൎത്തുരേവ ന ബന്ധൂനാം.

സ്വയംജാതനാവോനൌരസൻ. അവൻ പിതാവിൻദായമും പിതാവിനുടയ ബന്ധുക്കൾ ദായമും കൊള്ളപ്പെറും. പരജാതനായുള്ളവൻ സംസ്കൎത്താവിനുടയ ധനമേ കൊള്ളാവിതു, ബന്ധുക്കളുടയ ധനം കൊള്ളല്ലാ.

തത്സധൎമ്മാ മാതാപിതൃഭ്യാമദ്ഭിൎദ്ദത്താ ദത്തഃ

സ്വയംജാതനോടേ ഒക്കും മാതാപിതാക്കൾകൂടി നീരോടുകൂടി കൊടുക്കപ്പെട്ടവൻ (ദത്തൻ); അവനുമെല്ലാം കൊള്ളാം.

സ്വയം ബന്ധുഭിൎവാ പുത്രഭാവോപഗത ഉപഗതഃ.

താനേ നിങ്കൾമകനെൻറു പുകുമവനും അൻറിയേ ബന്ധുക്കൾ കൊണ്ടുചെൻറു കൊടുക്കുമവനും ഉപഗതപുത്രനെമ്പോൻ. ഇവനും ഔരസനോടേ ഒക്കുമെൻറു ചിലർ ചൊല്ലുവാതു.

പുത്രത്വേƒധികൃതഃ കൃതകഃ. പരിക്രീതഃ ക്രീത ഇതി.

നീയെന്നുടയ മകനെൻറു ചൊല്ലിക്കൊണ്ടവൻ കൃതകനെൻപിതു. വിലയ്ക്കുകൊണ്ടവൻ ക്രീതൻ.

ഔരസേ ത്വുത്പന്നേ സവർണ്ണാസ്തൃതീയാംശഹരാഃ. അസവർണ്ണാ ഗ്രാസാച്ഛാദനഭാഗിനഃ.

ഇവരെല്ലാരായിരിക്കച്ചെയ്തേ ഔരസനുളനാവോനാകിൽ സവർണ്ണനായുള്ളവനു മൂൻറാൻറു കൊള്ളാം. ഔരസനു ഇരണ്ടു കൂറു കൊള്ളാം. അവരൾ അസവർണ്ണർകളാകിൽ ഗ്രാസാച്ഛാദനമാത്രമാവിതു.

ബ്രാഹ്മണക്ഷത്രിയയോരനന്തരാ പുത്രാഃ സവർണ്ണാഃ, ഏകാന്തരാ അസവർണ്ണാഃ.

സവർണ്ണർകളാവോർ ബ്രാഹ്മണക്ഷത്രിയന്മാർ ഇരുവൎക്കും; ബ്രാഹ്മണനു ക്ഷത്രിയാപുത്രൻ; ക്ഷത്രിയനു വൈശ്യാപുത്രൻ. അസവർണ്ണരാവോർ ബ്രാഹ്മണ(നു) വൈശ്യാപുത്രൻ, ക്ഷത്രിയനു ശൂദ്രാപുത്രൻ.

ബ്രാഹ്മണസ്യ വൈശ്യായാമംബഷ്ഠഃ, ശൂദ്രായാം നിഷാദഃ പാരശവോ വാ. ക്ഷത്രിയസ്യ ശൂദ്രായാമുഗ്രഃ. ശൂദ്ര ഏവ വൈശ്യസ്യ. സവർണ്ണാസു ചൈഷാമചരിതവ്രതേഭ്യോ ജാതാ വ്രാത്യാഃ, ഇത്യനുലോമാഃ.

ബ്രാഹ്മണനു വൈശ്യയിൽ ജനിക്കുമവൻ അമ്പഷ്ഠൻ എൻപോൻ. ബ്രാഹ്മണനു ശൂദ്രയിൽ ജനിച്ചവൻ നിഷാദനും പാരശവനും എൻപോൻ. ക്ഷത്രിയനു ശൂദ്രയിൽ ജനിക്കുമവൻ ഉഗ്രനെമ്പോൻ. വൈശ്യനു ശൂദ്രയിൽ ജനിക്കുമവൻ ശൂദ്രനേ. ബ്രാഹ്മണാദിനാലുവർണങ്ങൾക്കു സവർണ്ണകളിൽ (അ)ചരിതവ്രതങ്ങളായിരുന്തവരൾക്കു പിറക്കുമവരൾ വ്രാത്യരെമ്പോർ. എൻറിവരൾ അനുലോമരെമ്പോർ.

ശൂദ്രാദായോഗവക്ഷത്തചണ്ഡാലാഃ.

ഇനി പ്രതിലോമരൈച്ചൊല്ലിൻറതു. ശൂദ്രനു വൈശ്യയിൽ ജനിക്കുമവൻ ആയോഗവനെമ്പോൻ. (വൈശ്യനു ശൂദ്ര

യിൽ? ശൂദ്രന്നു ക്ഷത്രിയയിൽ) ജനിക്കുമവൻ ക്ഷത്തനെന്പോൻ. ശൂദ്രന്നു ബ്രാഹ്മണിയിൽ ജനിക്കുമവൻ ചണ്ഡാലൻ.

വൈശ്യാന്മാഗധവൈദേഹകൌ.

വൈശ്യന്നു ക്ഷത്രിയയിൽ ജനിക്കുമവൻ മാഗധൻ. വൈശ്യന്നു ബ്രാഹ്മണിയിൽ ജനിച്ചവൻ വൈദേഹകനെന്പോൻ.

ക്ഷത്രിയാത് സൂതഃ. പൌരാണികസ്ത്വന്യഃ സൂതോ മാഗധശ്ച ബ്രഹ്മക്ഷത്രാദ് വിശേഷതഃ.

ക്ഷത്രിയന്നു ബ്രാഹ്മണിയിൽ ജനിച്ചവൻ സൂതനെന്പോൻ. മററം പുരാണം വായിപ്പോർ സൂതനും മാഗധനുമെൻറിവരം പ്രതിലോമരല്ലാതോർ. (അവരളിൽ ബ്രാഹ്മണന്നു ജനിച്ചവൻ (ശൂദ്രൻ?) സൂതൻ. ക്ഷത്രിയന്നു ജനിച്ചവൻ മാഗധൻ?)

ത ഏതേ പ്രതിലോമാഃ സ്വധർമ്മാതിക്രമാദ് രാജ്ഞഃ സംഭവന്തി.

കീഴ്ച്ചൊല്ലിയ ധർമ്മപ്രതിലോമർ രാജാവു തന്നുടെ ധർമ്മത്തേ അതിക്രമിച്ചാൽ വരുവോ ചില – എൻറിവ്വാറു രക്ഷാശൈഥില്യത്താൽ വരുവോ.

ഉഗ്രാന്നൈഷാദ്യാം കുക്കുടകഃ, വിപര്യയേ പുല്കസഃ; വൈദേഹികായാമമ്ബഷ്ഠാദ്വൈണഃ, വിപര്യയേ കുശീലവഃ. ക്ഷത്തായാമുഗ്രാച്ഛ്വപാകഃ. ഇത്യേതേഽന്യേ ചാന്തരാളാഃ, കർമ്മണാ വൈണ്യോ രഥകാരഃ.

വർണ്ണാന്തരാളങ്ങൊല്ലിൻറു. ഉഗ്രന്നു നിഷാദിയിൽ ജനിച്ചവൻ കുക്കുടകൻ, ഉഗ്രയിൽ നിഷാദന്നു ജനിച്ചവൻ പുല്കസനെന്പോൻ. വൈദേഹയിൽ അംബഷ്ഠന്നു ജനിച്ചവൻ വൈണനെന്പോൻ. അംബഷ്ഠയിൽ വൈദേഹകന്നു ജനിച്ചവൻ കുശിലവനെന്പോൻ. ക്ഷത്തയിൽ ഉഗ്രന്നുജനിച്ചവൻ ശ്വപാകനെന്പോൻ. എൻറിവരളും മററുമനേകർ, ഇജ്ജാതിയേ അന്തരാളന്മാരേക്കണ്ടു കൊൾക. രഥകാരനുമന്തരാളനെൻറു ചിലർ ചൊല്ലുവിതു. അതല്ല, വൈശ്യനേ കർമ്മവഴിമേൽ രഥ(കാര)നാവോൻ.

തേഷാം സ്വയോനൌ വിവാഹഃ, പൂർവ്വാപരഗാമിത്വം വൃത്താനുവൃത്തം ച സ്വധർമ്മാൻ സ്ഥാപയേത്. ശൂദ്രസധർമ്മാണോ വാ അന്യത്ര ചണ്ഡാലേഭ്യഃ.

ഇച്ചൊന്ന അന്തരാളന്മാൎക്കു തത്താന്തമ്മുടയ സമാന ജാതിയിൽ വിവാഹമെൻറവാറു, നിഷാദന്നു നിഷാദിയിൽ, അംബഷ്ഠന്നു അംബഷ്ഠയിൽ വിവാഹം. പൂർവാപരഗാമിത്വമെൻറവാറു കല്പിപ്പതു, നിഷാദനംബഷ്ഠയേ ചെല്ലാതവാറു കല്പിപ്പിതു. വൃത്താനുവൃത്തമെൻറവാറു പണ്ടേമഞ്ഞ ധർമ്മമിട വിടാതെ നിവൃത്തുവിതും ചെയ്യിതു. ശൂദ്രരുടെ ധർമ്മങ്ങളേ ചണ്ഡാലരൊഴിഞ്ഞു മറെറാഴിഞ്ഞ അന്തരാളന്മാൎക്കു കല്പിപ്പതു.

കേവലമേവം വർത്തമാനഃ സ്വർഗ്ഗമാപ്നോതി രാജാ നരകമന്യഥാ.

കേവലമിവ്വണ്ണമിയങ്ങിയവൻ രാജാവു സ്വർഗ്ഗം പ്രാപിക്കും, അല്ലായ്കിൽ നരകം പ്രാപിക്കും.

സർവ്വേഷാമന്തരാളാനാം സമോ വിഭാഗഃ.

അതേയുമല്ല, അന്തരാളന്മാൎക്കു ജ്യേഷ്ഠാംശമില്ല. സമഭാഗമേ, സ്ത്രീകൾക്കും പുരുഷന്മാൎക്കുമൊക്കും വിഭാഗം.

ദേശസ്യ ജാത്യാഃ സങ്ഘസ്യ ധർമ്മോ ഗ്രാമസ്യ വാപി യഃ ഉചിതസ്തസ്യ തേനൈവ ദായധർമ്മം പ്രകല്പയേത്.

ദേശം ജനപദാദി. ജാതി ബ്രാഹ്മണാദി. സംഘം കുലസമുദായം. ഗ്രാമമാവിതു ഊർ. ഇച്ചൊന്നവിററിന്നു യാതൊരുധർമ്മമുചിതമായിയങ്ങുവിതോ അതിന്നവ്വഴിമേലേ ദായം കുറിടുവിതു.

ധർമ്മസ്ഥീയത്തിൽ ദായവിഭാഗമുമേഴാമധ്യായമും മുടിഞ്ചിതു.

ഇതി കൌടലീയാർത്ഥശാസ്ത്രേ ധർമ്മസ്ഥീയേ തൃതീയാധികരണേ സപ്തമോഽധ്യായഃ. ദായവിഭാഗേ പുത്രവിഭാഗഃ, ദായവിഭാഗഃ സമാപ്തഃ. ആദിതശ്ചതുഷ്ഷഷ്ടിതമോഽധ്യായഃ.

---

## ൬൫. പ്രക. വാസ്തുകം-ഗൃഹവാസ്തുകം.

വാസ്തുകമെൻപിതു സൂത്രം. വാസ്തുകമാവിതു ഗൃഹക്ഷേത്രാരാമാദി സ്ഥാവരാന്തം. അതുചൊല്ലിൻറിതെൻപിതു സൂത്രാർത്ഥം. സംബന്ധമാവിതു, കീഴ് ദായവിഭാഗം ചൊല്ലീതു. അവററിൽ

ദിപാച്ചതുഷ്പദങ്ങൾ വിഭക്തങ്ങളായവററിന്നു സംസർഗ്ഗമാകിൻറമയാൽ വിവാദമടാ. സ്ഥാവരങ്ങൾ വിഭക്തങ്ങളല്ലാകിലും തുടർന്നേ കിടക്കുമാകിൻറമയാൽ അവററിൽ വരും വിവാദമൊഴിവാനായ്ക്കൊണ്ടു നിർണ്ണയിക്കുമാറു ചൊല്ലിൻറിതു, എൻപിതു സംബന്ധം.

സാമന്തപ്രത്യയാ വാസ്തുവിവാദാഃ. ഗൃഹം ക്ഷേത്രമാരാമഃ സേതുബന്ധസ്തടാകമാധാരോ വാ വാസ്തുഃ.

സാമന്തപ്രത്യ(യാ) വാസ്തുവിവാദാഃ എൻറവാറു-സാമന്തമാവോ അ(ന്ന)ന്തരഭൂമി. അവ്വു പ്രമാണങ്ങളാവോ വാസ്തുകവിവാദങ്ങൾക്കു. വാസ്തുവാവോ ഗൃഹം ക്ഷേത്രം ആരാമം സേതുബന്ധം തടാകം ആധാരം അതാവിതു ചെറുകുളം.

കർണ്ണകീലായസസംബന്ധോഽനുഗൃഹം സേതുഃ. യഥാ സേതുഭോഗം വേശ്മ കാരയേത്.

കർണ്ണകീലായസസംബന്ധോഽനുഗൃഹം വാ സേതുഃ എൻറവാറു, കർണ്ണങ്ങളാവോ കോടികൾ. കീലങ്ങളാവോ തൂൺ. ആയസസംബന്ധമെൻറവാറു-കോടിത്തൂൺ ചെമ്പുകൊണ്ടുകെട്ടി അത്തൂണൊക്ക നൽപിടിച്ചു സ്ഥായിദ്രവ്യം കടപാലാദികൾ പുരയിടംതോറും സേതു ചെയ്യിതു. അസ്സേതുവിന്നകപ്പെട്ടെടത്തു് ഗൃഹം ചെയ്യിതു.

അട്ടതം വാ പരകുഡ്യാദപക്രമ്യ ദ്വാവരത്നീ ത്രിപദീം പാദേ ബന്ധം കാരയേത്.

ഇച്ചൊന്ന സേതു പണ്ടുചെയ്യവച്ചതില്ലായ്കിൽ പരനുടെ കുഡ്യത്തിൽനിൻറു് രണ്ടരത്നിതാൻ ത്രിപദിതാൻ അപക്രമിച്ചു നേമിബന്ധം ചെയ്യിതു.

അവസ്കരം ഭ്രമമുദപാനം വാ ന ഗൃഹോചിതമന്യത്ര, അന്യത്ര സൂതികാകൂപാദാ നിർദ്ദശാഹാദിതി. തസ്യാതിക്രമേ പൂർവ്വഃ സാഹസദണ്ഡഃ.

അവസ്കരമാവിതു മറെറടം. ഭ്രമമാവിതു നീർപോംവഴി. ഉദപാനമാവിതു കിണറു. ഇമ്മൂൻറുമമഞ്ഞ നിലത്തൻറിയേ ഇല്ലത്തിങ്കൽ ചെയ്യലാകാ. സൂതികാകൂപം വാസിച്ചെടത്തു് കണ്ടുകൊൾവിതു, പത്തുനാളെയ്ക്കു പെററവളുടയ സ്നാനോദകം വീഴ്വാനായ്. പത്തുനാൾ കഴിഞ്ഞാൽ തൂത്തുകളവിതു. ഇച്ചൊന്ന അവസ്കരാദികൾ അമഞ്ഞ നിലത്തൻറിയേ അതിക്രമിച്ചു ചെയ്കിൽ പൂർവ്വം സാഹസദണ്ഡം.

തേനേന്ധനാവഘാതനകൃതം കല്യാണകൃത്യേഷ്വാചാമോദകമാൎഗ്ഗാശ്ച വ്യാഖ്യാതാഃ.

സൂതികാകൂപംകണക്കെ വിറകുകീറുമിടത്തുള്ള ഉപദ്രവങ്ങളും, കല്യാണകൃത്യങ്ങളാവൊ ചൂഡാകരണോപനയനവിവാഹാദികൾ അതിന്നിമിത്തമായുള്ള ആചമനോദകമാൎഗ്ഗങ്ങളും ചൊന്നോവില്ലട്ടന. അവും കല്യാണം മുടിയുമളവെയ്ക്കു വാസിച്ചേടത്തു് കണ്ടുകൊാറുവിതു.

ത്രിപദീപ്രതിക്രാന്തമധ്യൎധമരത്നിം വാ പ്രവേശ്യ ഗാഢപ്രസൂതമുദകമാൎഗ്ഗം പ്രസ്രവണപ്രപാതം വാ കാരയേത്. തസ്യാതിക്രമേ ചതുഷ്പഞ്ചാശത്പണോ ദണ്ഡഃ.

ഇനി ഭ്രമവിധാനം ചൊല്ലിൻറിതു. ത്രിപദിതാൻ ഒൻററമുളംതാൻ പരന്ത പരകീയമായുള്ള ഭൂമിയേ വിട്ടു സ്വകീയം ഭൂമിയിങ്കൽ തോടുകണ്ടു തോട്ടിന്നുടേ നീർ മണ്ടിക്കഴിയുമാറു കല്പിപ്പിതു. എൻറിവണ്ണം ഉദകമാൎഗ്ഗംചെയ്പിതു. പ്രസ്രവണപ്രപാതമാവിതു ഒക്ക ഒഴുക്കമതു. അതു പരനുടയ ഭൂമിക്കു മൂവടിനിലന്താൻ ഒൻററൈമുളംതാൻ അകലെ വീഴുമാറു ചെയ്പിതു. ഇച്ചൊന്ന ഉദകമാൎഗ്ഗസ്ഥാനമതിക്രമിച്ചുചെയ്കിൽ ഐമ്പത്തുനാലുപണം ദണ്ഡം.

ഏകപദീപ്രതിക്രാന്തമരത്നിം വാ ചക്രിചതുഷ്പദസ്ഥാനമഗ്നിഷ്ഠം ഉദഞ്ജരസ്ഥാനം രോചനീം കുട്ടനീം വാ കാരയേത്. തസ്യാതിക്രമേ ചതുൎവ്വിംശതിപണോ ദണ്ഡഃ.

ഒരടിതാൻ ഒരുമുളന്താൻ പരനുടയ കുഡ്യത്തുക്കകലെ ചക്രിസ്ഥാനമും ചതുഷ്പദസ്ഥാനമും. ചക്രി എൻറു ചാടും ചക്കിനെയും ചൊല്ലും. ചതുഷ്പദം ഗജാദി. അഗ്നിഷ്ഠമാവിതു അടുപ്പു. ഉദഞ്ജരമാവിതു വലുതായുള്ള ജലപാത്രം. രോചനി ആവിതു് അമ്മിക്കൽ. കുട്ടനി ആവിതു് ഉരൽ. ഇവററിനുടയ സ്ഥാനമും പരകുഡ്യത്തിന്നു ഒരടിതാൻ ഒരു അരത്നി താൻ വിട്ടുവച്ചു ചെയ്പിതു. ഇച്ചൊന്നതതിക്രമിക്കിൽ ഇരുപത്തിനാലു പണം ദണ്ഡം.

സൎവ്വവാസ്തുകയോഃ പ്രാക്ഷിപ്തകയോൎവ്വാ ശാലയോഃ കിഷ്കുരന്തരികാ ത്രിപദീ വാ. തയോശ്ചതുരംഗുലം നീപ്രാന്തരം സമാരൂഢകം വാ. കിഷ്കുമാത്രമാണിദ്വാരമന്തരികായാം ഖണ്ഡഫല്ലാൎത്ഥമസമ്പാതം കാരയേത്. പ്രകാശാൎത്ഥമല്പമൂൎദ്ധ്വം വാതായനം കാരയേത്. സംഭൂയ വാ ഗൃഹസ്വാമിനോ യഥേഷ്ടം കാരയേയുരനിഷ്ടം വാരയേയുഃ.

ഇച്ചൊന്ന വാസ്തുകങ്ങൾ എല്ലാ ഗൃഹചക്രിചതുഷ്ഷുദസ്ഥാനാദികളിലിരണ്ടുതമ്മിൽ പാർത്തുകൂട്ടുകിൽ കിംസ്തുതാൻ ത്രിപദിതാൻ തമ്മിലിടവിട്ടു കിടപ്പിളു. അൻറിയേ ഗൃഹപതികൾക്കൊരുംപെട്ടാകിൽ ... ... ഇറയൊൻറു ഒൻറിന്മേലേറിക്കിടന്നാലും അമയും. ആണിദ്വാരം കിഷ്കുമാത്രം ആതരികയിങ്കൽ ഖണ്ഡസ്ഫുടിതസംസ്കാരാർത്ഥമായ് എപ്പോഴും ജനം ചെരുമാറാത്തവാറു ചെയ്യിതു. വെളിച്ചത്തിനായ് മേല്പുട്ടു വാതായനമും ചെയ്യിപ്പിതു. അതുപുരം ചെയ്തു മുടിഞ്ഞപ്പോൾ മേവിതു. ഗൃഹപതികളിരുവർ തമ്മിലെ കൂടി തങ്ങൾക്ക വാസിച്ചുളവും പുരയുടെ ഇട വിടുവിതു, വാസിയാത്തതു വിലക്കവിതു.

വാനലാദ്യാശ്ചോർദ്ധ്വമാവാസ്യഭാഗം കടപ്രച്ഛന്നമവമർശഭിത്തിം വാ കാരയേത് വർഷബാധഭയാത്. തസ്യാതിക്രമേ പൂർവ്വഃ സാഹസദണ്ഡഃ.

വാനലാദികളുടെ മേല്പുട്ടാവാസ്യഭാഗം പുൽകൊണ്ടുമേക്കുകയാവ് അവമർശഭിത്തി പുൽകൊണ്ടുമേവിതുതാൻ ചെയ്യിതു, വർഷാബാധയെയൊഴിവാനായ്. അതിക്രമിക്കിൽ പൂർവ്വം സാഹസദണ്ഡം. വാനലാദിയാവിതു-ഗൃഹാവരണകമെൻറു ചിലർ ചൊല്ലുവിതു. അവമർശഭിത്തിയാവിതു തനഭിത്തി.

പ്രതിലോമദ്വാരവാതായനബാധായാം ച, അന്യത്ര രാജമാർഗ്ഗരഥ്യാഭ്യഃ.

പ്രതിലോ(കർമ്മ)ദ്വാരംകൊണ്ടും വാതായനദ്വാരംകൊണ്ടും ബാധയെയ്യിൽ പൂർവ്വം സാഹസദണ്ഡം. രാജമാർഗ്ഗംനോക്കി ഇവ ചെയ്കിൽ ദോഷമില്ല.

ഖാതസോപാനപ്രണാളീനിശ്രേണ്യവസ്കരഭാഗൈർബ്ബഹിർബ്ബാധായാം ഭോഗനിഗ്രഹേ ച.

പരന്റെയ ഭൂമിയിങ്കൽ ഖാതംചെയ്കിലും പട പടുത്തി(ലും) പ്രണാളി ചെയ്കിലും കോവേണിനാട്ടുകിലും പരഭൂമിയിലളിന്ദം ചെയ്കിലും ഇച്ചൊന്നവുകൊണ്ടില്ലത്തിൻപുറത്തുട്ടു ബാധിക്കിലും വലിഞ്ഞു മൂത്രപുരീഷാദിചെയ്കിലും പൂർവ്വം സാഹസദണ്ഡം.

പരകുഡ്യമുദകേനോപഘ്നതോ ദ്വാദശപണോ ദണ്ഡഃ. മൂത്രപുരീഷോപഘാതേ ദ്വിഗുണഃ.

പരന്നടയ ചുവർ നീരട്ടി കുതിർത്തു കളകിലും ദ്വാദശപണം ദണ്ഡം. ചുവർമേൽ മൂത്രപുരീഷാദികൾ ചെയ്കിലും ഇരുപത്തുനാലു പണം ദണ്ഡം.

**പ്രണാളീമോക്ഷോ വർഷതി, അന്യഥാ ദ്വാദശപണോ ദണ്ഡഃ.**

പ്രനാളീമോക്ഷം മഴപെയ്യുംനാളേ; അല്ലാത്തനാൾ വിട്ടുകിൽ ദ്വാദശപണം ദണ്ഡം.

**പ്രതിഷിദ്ധസ്യ ച വസതഃ. നിരസ്യതശ്ചാവക്രയണം, അന്യത്ര പാരുഷ്യസ്തേയസാഹസസംഗ്രഹണമിഥ്യാഭോഗേഭ്യഃ. സ്വയമഭിപ്രസ്ഥിതോ വർഷാവക്രയശേഷം ദദ്യാത്.**

[1] പുററ കൂലിക്കുകൊണ്ടവൻ അമഞ്ഞകാലം തികഞ്ഞാൽ വിലക്കച്ചെയ്യേച്ചു ഇരിക്കിലും തികയുംമുന്നേ വിലക്കുകിലും പന്തിരണ്ടുപണം ദണ്ഡം; പാരുഷ്യം. സ്തേയം സാഹസം സംഗ്രഹണം മിഥ്യാഭോഗം എന്റിജ്ജാതി ഇല്ലായ്കിൽ. പാരുഷ്യാദി പ്രസിദ്ധം. സംഗ്രഹണം സ്ത്രീവിഷയമായുള്ളതു്. മിഥ്യാഭോഗം ഗൃഹസംസ്കാരാദികൾ ചെയ്യാതെ ഒഴിയുമതു. ഇവുളവാകിൽ കാലംതികയും മുന്നേയും പുറപ്പെടുവിതു. ഒരാണ്ടേയ്ക്കും കൂലി കൊടുത്തു് അരുതികൾ ഇരുന്നിട്ടു പോകിലും ഒരാണ്ടേയ്ക്കും കൊടുത്തു പോവിതു താനേ പോവോനാകിൽ.

**സാമാന്യേ വേശ്മനി സാഹായ്യമപ്രയച്ഛതഃ സാമാന്യമുപരുന്ധതോ ഭോഗം ച ഗൃഹേ ദ്വാദശപണോ ദണ്ഡഃ. വിനാശയതസ്തദ്ദ്വിഗുണഃ.**

പൊതുവേഉള്ള ഇല്ലത്തിന്നു സാഹായ്യം ചെയ്യാതെ ഒഴികിലും സാമാന്യമായുള്ളതു് ഒരുത്തനേ വിലക്കുകിലും സാമാന്യഭോഗം നിഗ്രഹം ചെയ്കിലും പന്തിരണ്ടുപണം ദണ്ഡം. സാമാന്യമായുള്ള ഗൃഹത്തിന്നു സ്തംഭച്ഛേദാദികം കൊണ്ടു് കേടുചെയ്കിൽ ഇരുപത്തിനാലുപണം ദണ്ഡം.

**കോഷ്ഠകാങ്ഗണവർച്ചാനാമഗ്നികുട്ടനശാലയോഃ**
**വിവൃതാനാം ച സർവ്വേഷാം സാമാന്യോ ഭോഗ ഇഷ്യതേ.**

---

1. 'പുര' ക.

കോഷ്ഠകമാവിതു നിവേശനദ്വാരം. അംഗണം മുററം. വർജം മറവിടം. അഗ്നിശാല. കുട്ടനശാല ഉരല്പിര. ... ... ഇവയെല്ലാം സാമാന്യഭോഗങ്കൾ.

ഇതി കൗടലീയാർത്ഥശാസ്ത്രേ ധർമ്മസ്ഥീയേ തൃതീയാധികരണേ അഷ്ടമോഽദ്ധ്യായഃ. വാസ്തുകേ ഗൃഹവാസ്തുകം ആദിതഃ പഞ്ചഷഷ്ഠിതമോഽദ്ധ്യായഃ.

വാസ്തുകത്തിൽ പ്രഥമാദ്ധ്യായവും ധർമ്മസ്ഥീയത്തിൽ എട്ടാമദ്ധ്യായവും മുടിഞ്ഞിതു.

---

## ൩൬-പ്രക. വാസ്തുകം—വാസ്തുവിക്രയഃ.

വാസ്തുകത്തിൽ പ്രഥമാദ്ധ്യായം മുടിഞ്ഞു ഇരണ്ടാമദ്ധ്യായം ചൊല്ലിൻറിതു. അതിന്നു സംബന്ധമാവിതു; മുതലദ്ധ്യായത്തിങ്കൽ ആറുപ്രകാരം വാസ്തുകഭേദം ചൊല്ലീതു. പ്രധാനഭൂതമായിതന്നെ നേമിബന്ധമും പരസ്പരാന്തരാളമും അന്യപ്രഘാതമും അവക്രയാദികളും ചൊല്ലിയനു. ഇപ്പോൾ ഗൃഹത്തിന്നു മററുമെല്ലാം വിക്രയാദികൾ ചൊല്ലിൻറിതു.

ജ്ഞാതിസാമന്തധനികാഃ ക്രമേണ ഭൂമിപരിഗ്രഹാൻ ക്രേതുമഭ്യാഭവേയുഃ, തതോഽന്യേ ബാഹ്യാഃ.

ജ്ഞാതികളാവോർ ദായാദർ. സാമന്തരാവോർ അയലാർ. ധനികരാവോർ കടംകൊടുത്തവരൾ. ഇമ്മൂവരേ ക്രമത്തിനാൽ ഭൂമികൊൾവാനർഹർ. ഇവരല്ലാത്തവരൾ ബാഹ്യർ.

ബാഹ്യരും ചൊന്ന മൂവരും കൊള്ളാകിൽ കൊള്ളപ്പെറുവർ.

സാമന്തചത്വാരിംശത്കുല്യാ ഗൃഹപ്രതിമുഖേ വേശ്മ ശ്രാവയേയുഃ. സാമന്തഗ്രാമവൃദ്ധേഷു ക്ഷേത്രമാരാമം സേതുബന്ധം തടാകമാധാരം വാ മര്യാദാസു യഥാസേതുഭോഗം. 'അനേനാർഘേണ കഃ ക്രേതാ' ഇതി ത്രിരാഘുഷിതമവ്യാഹതം ക്രേതാ ക്രേതും ലഭേത. സ്പർദ്ധയാ വാ മൂല്യവർദ്ധനേ മൂല്യവൃദ്ധിഃ സശുല്കാ കോശം ഗച്ഛേത്. വിക്രയപ്രതിക്രോഷ്ടാ ശുല്കം ദദ്യാത്.

ഇല്ലം വില്ക്കുന്നാറം ഇല്ലത്തിന്നരികിലുള്ളോരെ നാല്പതിന്മരെ വച്ചുകൊണ്ടില്ലത്തിന്മുന്നൽവച്ചു ചെലാവിപ്പിതു. വയൽവില്ക്കുന്നാറം അമ്പലത്തുള്ളവരെയും ഗ്രാമവൃദ്ധന്മാരെയും കേൾക്കച്ചെലാവിപ്പിതു. തോട്ടമും കുളമും ചിറയും ചെറുകുളവും ഇവററിന്നുടയ സീമയിൽ നിന്റു ചെലാവിപ്പിതു. വില്കിന്റതിന്നുടയ നാലിറുതിയിലും ചൊല്ലി അതിൽവരും ഭോഗമും ചൊല്ലി. ഇപ്പിലയ്ക്കു കൊൾവാരുളരാകിൽ കൊൾവിനെൻറു മൂൻറുരുടെ ചെലാവിച്ചു ജ്ഞാത്യാദികളാലെവ്യാഘാതരാകിൽ പിന്നെ പുറവർ വിലയ്ക്കു കൊള്ളപ്പെറുവർ. ജ്ഞാതികൾ കൊൾവാൻ തുടങ്ങുമ്പോൾ ചെലാവിച്ചു [1]വിലയിലേറച്ചൊന്ന ധനം ശുല്കത്തോടുകൂട കോയിൽക്കു വെയ്പിതു. വിക്രയം ചിശുനിച്ചു ഒട്ടായ്ക്കൊള്ളുമവൻ ശുല്കം വയ്പിതു.

അസ്വാമിപ്രതിക്രോശേ ചതുർവിംശതിപണോ ദണ്ഡഃ. സപ്തരാത്രാദൂർധ്വമനഭിസരതഃ പ്രതിക്രുഷ്ടോ വിക്രീണീത. പ്രതിക്രുഷ്ടാതിക്രമേ വാസ്തുനി ദ്വിശതോ ദണ്ഡഃ. അന്യത്ര ചതുർവിംശതിപണോ ദണ്ഡഃ.— ഇതി വാസ്തുവിക്രയഃ.

ഭൂമിക്കധികാരമൻറിയേ വില്ക്കുമവന്നു ഇരുപത്തുനാലു പണം ദണ്ഡം. ഭൂമിവിലക്കിയവൻ വ്യവഹാരഭൂമിക്കേഴുനാളിലകം ചെ(ാ?)ല്ലാതൊഴികിൽ വിലക്കൊകിലും വില്പിതു. വിലക്കളുള്ളതിനെ അതിക്രമിച്ചു വില്ക്കിലും ഇരുനൂറുപണം ദണ്ഡം വാസ്തുവിങ്കൽ. (വി?ദ്വാ?)പടമുള്ളുള്ളോടികൾ വില്ക്കിലും ഇരുപത്തുനാലു പണം ദണ്ഡം. ഇങ്ങനെ വാസ്തുകവിക്രയം ചൊല്ലീതു.

സീമവിവാദം ഗ്രാമയോരുഭയോഃ സാമന്താ പഞ്ചഗ്രാമീ ദശഗ്രാമീ വാ സേതുഭിഃ സ്ഥാവരൈഃ കൃത്രിമൈർവാ കുര്യാത്.

സീമാവിവാദങ്ങൾ ചൊല്ലിന്റിതു. ഇരണ്ടുഗ്രാമങ്ങൾ തങ്ങളിലേ സീമ പിശകുകിൽ അതിന്നു നിർണ്ണയം പണ്ണുമാറാവിതു. അരുകിലുള്ള നാലഞ്ചു ഗ്രാമങ്ങൾ കൂടി സ്ഥാവരങ്ങളായുള്ള സേതുകളാവോ നദീശൈലവനപ്രവൃത്തികൾകൊണ്ടും, കൃത്രിമങ്ങളായുള്ള ഇഷ്ടകാങ്ഗാരതുഷകപാലാദികൾകൊണ്ടും വിവാദനിർണ്ണയം ചെയ്പിതു.

1. 'വിലയറച്ചൊല്ലുവോനാകിൽ ഏറച്ചൊന്ന' എ. പാഠം.

രണ്ടുകൂറുമൊത്തിരിക്കിൽ മദ്ധ്യം ഗ്രഹിപ്പിതു എൻറവാറു ചമനാള്ളാവിതു. വിവാദം ചെയ്യിൻറവരൾ തമ്മുടെ സമാധിക്ക വല്ലാക്കിൽ അവ്വസ്തു രാജാവു കൊൾവിതു. ദണ്ഡാദിഭയത്തിനാലൊളിച്ചുപോയ സ്വാമിയുടെ വാസ്തുവും രാജാവു കൊൾവിതു. കൊണ്ടിട്ടുപകാരത്തിന്നു തക്കവാറു പോയവൻ ധനത്തിന്നൎഹരായുള്ളവരളോടു കൂറിട്ടുകൊൾവിതു.

പ്രസഹ്യാദാനേ വാസ്തുനി സ്തേയദണ്ഡഃ. കാരണാദാനേ പ്രയാസമാജീവം ച പരിസംഖ്യായ ബന്ധം ദദ്യാത്. മൎയ്യാദാപഹരണേ പൂൎവ്വഃ സാഹസദണ്ഡഃ. മൎയ്യാദാഭേദേ ചതുൎവിംശതിപണഃ.

വാസ്തു ബലാൽക്കാരത്താൽ ഗ്രഹിക്കിൽ കട്ടാലുള്ള ദണ്ഡം. ഋണാദികാരണവഴിമേൽ ക്ഷേത്രാപഹാരം ചെയ്കിൽ ക്ഷേത്രത്തിൽചെയ്ത പ്രയാസവും ഋണവും പൊലിയും കണക്കുകണ്ടു ഭൂമിയിൽനിൻറു വരും ഫലവും കണക്കുകണ്ടു ധനത്തിനളവും സിദ്ധിച്ചാൽ വലിയകൊണ്ടവൻ ഭൂമിയുടയവരൾക്കു വിട്ടു കൊടുപ്പിതു. രണ്ടു ഭൂമിക്കതിരായിരിക്കുമിടം കൂട്ടിക്കൊൾകിൽ പൂൎവ്വം സാഹസദണ്ഡം. അതിനാലേകദേശം ഹരിക്കിലിരുപത്തിനാലു പണം ദണ്ഡം.

തേന തപോവനവിവീതമഹാപഥശ്മശാനദേവകുലയജനപുണ്യസ്ഥാനവിവാദാ വ്യാഖ്യാതാഃ. ഇതി മൎയ്യാദാസ്ഥാപനം.

ഇതുകൊണ്ടേ തപോവനം വിവീതം മഹാപഥം ശ്മശാനം ദേവസ്ഥാനം (യജനസ്ഥാനം) പുണ്യസ്ഥാനം എൻറിവററിനുടെ വിവാദനിൎണ്ണയം ചൊല്ലിയോരിൽപട്ടിതു, എൻറു മൎയ്യാദാസ്ഥാപനം ചൊല്ലീതു.

സൎവ്വ ഏവ വിവാദാഃ സാമന്തപ്രത്യയാഃ. വിവീതസ്ഥലകേദാരഷണ്ഡഖലവേശ്മവാഹനകോഷ്ഠാനാം പൂൎവ്വം പൂൎവ്വമാബാധം സഹേത.

എല്ലാവിവാദങ്ങൾക്കുമയലേ പ്രമാണമാകിൻറമയാൽ വിവീതം സ്ഥലിയാവിതു, മയാൽ കേദാരം വയൽ ഷണ്ഡം വാഴ

വഴുതിന എന്നിങ്ങനെയുള്ള ഫലങ്കളും വേശ്മം ധാന്യകോഷ്ഠമാവതു ഗോശാല അശ്വശാല എന്നിവൈ എല്ലാറ്റിലും മുന്നംമുന്നമുള്ളവൈ മേൽമേലവററിനുടയ ബാധ സഹിപ്പിതു എൻറവാറു വിവീതം കൊടുത്തു മയാൽ [1] വേണ്ടാകിൽ വേണ്ടുവിതു.

ബ്രഹ്മസോമാരണ്യദേവയജനപുണ്യസ്ഥാനവർജ്ജാഃ സ്ഥലപ്രദേശാഃ.

ബ്രഹ്മസോമാരണ്യം ദേവസ്ഥാനം യജനസ്ഥാനം പുണ്യസ്ഥാനമെൻറിവ ഒഴിയ മററുസ്ഥലപ്രദേശങ്കൾ വയലാക്കവിതു. ഇച്ചൊന്ന നിലം വയൽക്ക യോഗ്യമാകിലും വയലാക്കലാകാ.

ആധാരപരിവാഹകേദാരോപഭോഗൈഃ പരക്ഷേത്രകൃഷ്ടബീജഹിംസായാം യഥോപഘാതം മൂല്യം ദദ്യുഃ. കേദാരാരാമസേതുബന്ധാനാം പരസ്പരഹിംസായാം ഹിംസാദ്വിഗുണോ ദണ്ഡഃ. പശ്ചാന്നിവിഷ്ടമധരതടാകം നോപരിതടാകസ്യ കേദാരമുദകേനാപ്ലാവയേത്. ഉപരി നിവിഷ്ടം നാധരതടാകസ്യ പൂരാസ്രാവം വാരയേദ് അന്യത്ര ത്രിവർഷോപരതകർമ്മണഃ. തസ്യാതിക്രമേ പൂർവഃ സാഹസദണ്ഡസ്തടാകവാമനം ച.

കളംകത്തിയും പരിവാഹത്തോട്ടകത്തിയും വയൽ തിരുത്തിയും പിറരുടയ ക്ഷേത്രത്തിലുണ്ടായിരുന്ന ബീജം കെടുകിൽ കെട്ടതവന്നു ... ... ..കേദാരാരാമങ്കൾക്ക പരസ്പരം ഹിംസവരുകിൽ കെട്ടതതിനിരട്ടി ദണ്ഡം. മേലേക്കുളത്താൽ വിളയും ഭൂമിയിൽ പിന്നെ കത്തിയ കീഴേക്കുളത്തിൻ നീർപാച്ചലാകാ. മേലേക്കുളം പിന്നെ ഉണ്ടാകിൻറതും കീഴേക്കുളത്തുക്കപായും നീർചെറുക്കലാകാ. കീഴേക്കുളത്തിൻ നീർകൊണ്ടു കരുമമൊഴിഞ്ഞു കിടക്കിൽ പായിൻറ നീർ ചെറുക്കപ്പെറും. അതതിക്രമിക്കിൽ പൂർവ്വം സാഹസദണ്ഡം.

പഞ്ചവർഷോപരതകർമ്മണഃ സേതുബന്ധസ്യ സ്വാമ്യം ലുപ്യേതാന്യത്രാപദ്ഭ്യഃ.

ഐയാണ്ടുപേക്ഷിക്കപ്പെട്ട സേതുബന്ധത്തിനു പരചക്രാദി ആപത്തില്ലായ്കിൽ സ്വാമ്യം കെടും.

---

1. 'പണ്ണാക്കിൽ പണ്ണുവിതു' ഖ. പാഠം.

തടാകസേതുബന്ധാനാം നവപ്രവൎത്തനേ പാഞ്ചവൎഷികഃ പരിഹാരഃ ഭഗ്നോത്സൃഷ്ടാനാം ചാതുൎവൎഷികഃ. സമുപാരൂഢാനാം ത്രൈവൎഷികഃ. സ്ഥലസ്യ ദ്വൈവൎഷികഃ സ്വാത്മാധാനേ വിക്രയേ ച. ഖാതപ്രാവൃത്തിമനദീനിബന്ധായതനതടാകകേദാരാരാമഷണ്ഡവാപാനാം സസ്യവൎണ്ണഭാഗോത്തരികം, അന്യേഭ്യോ വാ യഥോപകാരം ദദ്യുഃ.

തടാകം സേതുബന്ധമെൻറിവ പുതിയവായ് പണ്ണുകിൽ ഐയ്യാണ്ടേക്കിറയൊഴിപ്പിതു. കെട്ടുകിടക്കുമവ പുതുക്കുകിൽ നാലാണ്ടേക്കിറയൊഴിപ്പിതു. പുല്ലും കാടും കിടക്കുമവ തിരുത്തിക്കൊള്ളുമവന്നു മൂവാണ്ടേക്കിറയൊഴിപ്പിതു. ഇതു ചെയ്യുമവൻ വില്പവും വെയ്പ്പവും പെറും. മറെറാഴിഞ്ഞ ഖാതപ്രാവൎത്തിമവാ പങ്കുളാവൊ കിണറു ഖാനകണ്ണ് അന്നീർകൊണ്ടു വിളയുമവും ആറുനീരാൽ നേകിവിളയുമവും തോട്ടിൽകൊണ്ടുപോന്നു വിളയുമവും കുളത്തില്പമവ്വണ്ണമെ വിളയുമവും, കേദാരം വയലിൽ വിളയുമവും, ആരാമഷണ്ഡവാപങ്കളാവൊ തോട്ടത്തിൽ വാഴ വഴുതിന എൻറിജ്ജാതി നട്ടുമവു. ഇച്ചൊന്നവു സസ്യവൎണ്ണോത്തരികമായും ഭാഗോത്തരികമായും കൊടുപ്പിതു. എൻറവാറു ഉഴവുകൊടുക്കുംനാൾ സസ്യവൎണ്ണമധികം വാഴുമവന്നും ഭാഗമേറെത്തരുമവന്നും കൊടുപ്പിതു. അൻറിയേ കൎമ്മണ്യന്നമായ് വ്യവസായമൻറിയെ ഇരിക്കുമവൎക്കു കൊടുപ്പിതു.

പ്രക്രയാവക്രയാധിഭാഗഭോഗനിസൃഷ്ടോപഭോക്താര- ശ്ചൈഷാം പ്രതികുൎയ്യുഃ അപ്രതീകാരേ ഹീനദ്വിഗുണോ ദണ്ഡഃ.

ഇനി തടാകാദിസമാവരങ്ങൾക്കു പ്രതീകാരകൎത്താക്കളെ ചൊല്ലിൻറിതു. പ്രക്രയം വിലയ്ക്കുകൊണ്ടു വാഴുമതു. ആധി ഒററികൊള്ളുമതു. ഭാഗം ഒക്കെച്ചെയ്തു ക്രുവുകൊള്ളുമതു. നിസൃഷ്ടം കൊടുക്കക്കൊള്ളുമതു. എൻറിജ്ജാതി കൊണ്ടു ഉപയോഗിക്കിൻറവരും തടാകാദികൾക്കു പ്രതീകാരം ചെയ്യ്വോർ, പ്രതീകാരം ചെയ്യാതൊഴിഞ്ഞിട്ടു സസ്യം കെടുകിൽ കെട്ടതിലിരുമടങ്ങു ദണ്ഡം.

സേതുഭ്യോ മുഞ്ചതസ്തോയമവാരേ ഷട്പണോ ദമഃ വാരേ വാ തോയമന്യേഷാം പ്രമാദേനോപരുന്ധതഃ.

1. 'ചെല്ലുകി' ക. 2. 'കന്ധമ' ക

ശ്ലോകാത്ഥമാവിതു. സേതുവിനിൽ നിൻറു തനക്കു മുറയല്ലാത്തനാഠ നീർ വിട്ടുകൊണ്ടുപോകിൽ ആറുപണം ദണ്ഡം. പിറക്കുമുറെപ്പെട്ടനാഠ അറിയാതെ ചെറുക്കിലുമാറുപണം ദണ്ഡം. ധമ്മസ്ഥീയത്തിൽ ഒൻപതാമദ്ധ്യായം മുടിഞ്ഞിതു.

ഇതി കൌടലീയാത്ഥശാസ്ത്രേ ധമ്മസ്ഥീയേ തൃതീയാധികരണേ നവമോ$^{\prime}$ദ്ധ്യായഃ. വാസ്തുകേ വാസ്തുവിക്രയഃ സീമാവിവാദഃ ക്ഷേത്രവിവാദഃ മയ്യാദാസ്ഥാപനം ബാധാബാധികം. ആദിതഃ ഷട്ഷഷ്ടിതമോ$^{\prime}$ദ്ധ്യായഃ.

---

## പ്രക. ൩൧, ൩൨. വാസ്തുകം—വിവീതക്ഷേത്രപഥഹിംസാ സമയസ്യാനപാകർമ്മ ച.

ഇനി വാസ്തുകത്തിലേ മൂൻറാമദ്ധ്യായം ചൊല്ലിൻറിതു. കീഴേ അദ്ധ്യായത്തിലേ ക്ഷേത്രാദികളുടെ സീമാനിണ്ണയം ചൊല്ലീതു. [1]ഇപ്പോഴുദകമാർഗം നിരോധം ചെയ്കിലും സസ്യാദിഹിംസൈ ചെയ്കിലുമതിന്നു ദണ്ഡം ചൊല്ലിൻറിതു.

കമ്മോദകമാർഗമുചിതം രുന്ധതഃ കുർവതോ$^{\prime}$നുചിതം വാ പൂർവഃ സാഹസദണ്ഡഃ.

കമ്മാത്ഥമായ് ചെയ്കിൻറ ഉദകമാർഗമുചിതമാകിൻറതു ചെറുക്കുമവന്നും അനുചിതമായിരുന്നതു ചെയ്യുമവന്നും പൂർവ്വം സാഹസദണ്ഡം.

സേതുകൂപപുണ്യസ്ഥാനചൈത്യദേവായതനാനി ച പരഭൂമൌ നിവേശയതഃ പൂർവാനുവൃത്തം ധർമസേതുമാധാനം വിക്രയം വാ നയതോ നായയതോ വാ മധ്യമഃ സാഹസദണ്ഡഃ ശ്രോതൃണാമുത്തമഃ അന്യത്ര ഭഗ്നോത്സൃഷ്ടാത്.

സേതു കൂപം പുണ്യസ്ഥാനം ചൈത്യസ്ഥാനം ദേവായതനം എൻറിവു പരഭൂമിയിങ്കൽ ചെയ്യുമവന്നു പൂർവ്വം സാഹസദണ്ഡം. പൂർവ്വപുരുഷന്മാർ ധമ്മാത്ഥമായ് ചെയ്കിൻറ സേതു തൻ പുത്രാദികളൊററി വൈപ്പിതും വില്പിതും താൻ ചെയ്കിൽ മധ്യമം സാഹസദണ്ഡം. സാക്ഷികേഠക്കുമവരഠക്കു ഉത്തമം സാഹസദണ്ഡം. അസ്സേതു ഭഗ്നോൽസൃഷ്ടമല്ലാക്കാൽ.

---

1. 'അ' ക.

സ്വാമ്യഭാവേ ഗ്രാമാഃ പുണ്യശീലാ വാ പ്രതികുർയ്യുഃ.

ധർമസേതുവിന്ന സംസ്കാരം ചെയ്യുമവൻ സ്വാമി ഇല്ലായ്കിൽ പുണ്യശീലരായുള്ള ഗ്രാമങ്ങളും ഗണങ്ങളുംകൂടി സംസ്കാരം ചെയ്കിതു.

പഥിപ്രമാണം ദുർഗനിവേശേ വ്യാഖ്യാതം. ക്ഷുദ്രപശുമനുഷ്യപഥം രുന്ധതോ ദ്വാദശപണോ ദണ്ഡഃ. മഹാപശുപഥം ചതുർവിംശതിപണഃ. ഹസ്തിക്ഷേത്രപഥം ചതുഷ്പഞ്ചാശത്പണഃ. സേതുവനപഥം ഷട്ഛതഃ. ശ്മശാനഗ്രാമപഥം ദ്വിശതഃ. ദ്രോണമുഖപഥം പഞ്ചശതഃ. സ്ഥാനീയരാഷ്ട്രവിവീതപഥം സാഹസ്രഃ. അതികർഷണേ ചൈഷാം ദണ്ഡചതുർത്ഥാ ദണ്ഡാഃ. കർഷണേ പൂർവ്വോക്താഃ.

വഴിയുടെ പ്രമാണം ദുർഗനിവേശത്തിലേ ചൊല്ലീതു. ക്ഷുദ്രപശുക്കളും മനുഷ്യരും പെരുമാറും വഴി ഇരുമുളമുണ്ടായിരിക്കുമതു ചെറുക്കുമവരാംക്കു പന്നിരണ്ടുപണം ദണ്ഡം. മഹാപശുക്കളും തേരും പെരുമാറും തെരുവു നാന്മുളമുമൈമ്മുളമുമകലമുടൈച്ചായിരിക്കുമതു ചെറുക്കുമവന്നു ചതുർവിംശതിപണം ദണ്ഡം. ആനപെരുമാറുംവഴിയും വയല്ക്കുപോംവഴിയുമടൈക്കുമവന്നു അയ്മ്പത്തുനാലുപണം ദണ്ഡം. സേതുപഥമും വനപഥമും ചെറുക്കുമവന്നു (അറു) നൂറുപണം ദണ്ഡം. ശ്മശാനപഥമും ഗ്രാമപഥവും ചെറുക്കുമവന്നു ഇരുനൂറുപണം ദണ്ഡം. ദ്രോണമുഖപഥമാവിതു എൺകോലകമായിരിക്കുമതു ചെറുക്കുമവന്നു അഞ്ഞൂറുപണം ദണ്ഡം. സ്ഥാനീയരാഷ്ട്രവിവീതപഥം ചെറുക്കുമവന്നു ആയിരം പണം ദണ്ഡം. വഴി [1]അമഞ്ചുപ്രമാണങ്കളിൽ കുറൈക്കുമവന്നു കീഴ്ച്ചൊന്ന ദണ്ഡത്തിൽ നാലൊൻറു ദണ്ഡം. വഴി ഉഴുകിൽ കീഴ്ച്ചൊന്ന ദണ്ഡം തികയ വപ്പിച്ചു കൊാംവിതു.

ക്ഷേത്രികസ്യാക്ഷിപതഃ ക്ഷേത്രമുപവാസസ്യ വാ ത്യജതോ ബീജകാലേ ദ്വാദശപണോ ദണ്ഡഃ, അന്യത്ര ദോഷോപനിപാതാവിഷഹ്യേഭ്യഃ.

ഉഴവുകൊണ്ടവൻ വിതൈക്കാലത്തൊഴികിലും ഉഴവുകൊട്ടത്തവൻ വിതൈക്കാലത്തു ... ... ...വെങ്കിലും പന്നിരണ്ടുപണം

1. 'മ രമ' ക.

ദണ്ഡം ദോഷോപനിപാതാവിഷഹ്യങ്കളില്ലാകിൽ. ദോഷം ക്ഷേത്രദോഷം, ഉപനിപാതം രാജചോരാദിബാധങ്കൾ.

കരദാഃ കരദേഷ്വാധാനം വിക്രയം വാ കുര്യുഃ, ബ്രഹ്മദേയികാ ബ്രഹ്മദേയികേഷു. അന്യഥാ പൂർവ്വഃ സാഹസദണ്ഡഃ, കരദസ്യ വാ കരദഗ്രാമം പ്രവിശതഃ.

ഇറങ്ങട്ടമവരൾ മററുമിറയിടക്കടെവിയർക്കേ വില്പിതു മൊററിവൈപ്പിതും ചെയ്യിതു. ബ്രഹ്മദേയികരും ബ്രഹ്മദേയികർക്കേ വില്പിതു. അല്ലായ്കിൽ പൂർവ്വം സാഹസദണ്ഡം. ഇറയിടക്കടവിയൻ, ഇറങ്ങടാതെ ഊർകളിൽ പുക്കിരിക്കിൽ പൂർവ്വം സാഹസദണ്ഡം.

കരദം തു പ്രവിശതഃ സർവദ്രവ്യേഷു പ്രാകാമ്യം സ്യാദ്, അന്യത്രാഗാരാത്. തദപ്യസ്മൈ ദദ്യാത്.

അനാദേയമകൃഷതോ ƒ ന്യഃ പഞ്ചവർഷാണ്യുപഭുജ്യ പ്രയാസനിഷ്ക്രയേണ ദദ്യാത്.



ഇറങ്ങട്ടൂരിൽ ചെൻറു പു(കു)വോനാകിൽ തന്നുടയ ദ്രവ്യമെല്ലാററിനും സ്വാമി ധാന്യചതുഷ്പദാദികളെല്ലാം കൊണ്ടു പോരപ്പെറും. ഇല്ലമുമിവനുടയതേ ആയിരുക്കപ്പെറും. അകൃതത്തെ (യ്ക്കു?യ്ക്ക)കൊണ്ടനാദേയം. അതുടയവൻ (വന?) സാമർത്ഥ്യമിൻറിയേ ഉഴാതെ കിടക്കിൽ മററൊരുത്തനയ്യാണ്ടെക്കുഴുതു് അവിടെക്കിണരാക തോടാക അകഴ്വാൻ ചെൻറവിയംകൊണ്ടു വിടുവിതു.

അകരദാഃ പരത്ര വസന്തോ ഭോഗമുപജീവേയുഃ.

ഇറ ഇടാത്തവരൾ മററൊരു ഊരിൽ വസിക്കിൽ ക്ഷേത്രഭോഗമാത്രം ഉപയോഗിപ്പിതു. പുരയിടത്തുള്ള ഭോഗമും ഹിരണ്യകരദണ്ഡം രാജാവു കൊൾവിതു.

ഗ്രാമാർത്ഥേന ഗ്രാമികം വ്രജന്തമുപവാസാഃ പര്യായേണാനുഗച്ഛേയുഃ. അനനുഗച്ഛന്തഃ പണാർധപണികം യോജനം ദദ്യുഃ.

ഗ്രാമത്തിനായ് ഗ്രാമമഹത്തമൻ ദേശാന്തരത്തിനു പോകിൽ അവ്വൂരിൽ കുടികളുടൻ പോവിതു. പോകാതൊഴിവോരാകിൽ ഒരു യോജനയ്ക്കൊൻറരപ്പണം ദണ്ഡം.

ഗ്രാമികസ്യ ഗ്രാമാദസ്തേനപാരദാരികം നിരസ്യതശ്ചതുർവിംശതിപണോ ദണ്ഡഃ ഗ്രാമസ്യോത്തമഃ.

ഗ്രാമമുഖ്യനായുള്ളവൻ ഗ്രാമത്തിൽ നിൻറു കള്ളനേയും (ഉ?) പാരദാരികനേയുമല്ലാത്തവനെപ്പുറപ്പെട്ടുവിക്കിൽ ഉത്തമം സാഹസദണ്ഡം.... ... ... ... ... ... ... ... ...

നിരസ്തസ്യ പ്രവേശോ ഹ്യധിഗമേന വ്യാഖ്യാതഃ.

ദോഷമുണ്ടായ് പുറപ്പെട്ടുകപ്പട്ടവൻ ഗ്രാമത്തിങ്കൽ വന്നു പുകുവോനാകിൽ പരഗൃഹാദിഗമനത്തിങ്കൽ ചൊന്ന ദണ്ഡമേ ദണ്ഡം.

സ്തംഭൈഃ സമന്തതോ ഗ്രാമാദ് ധനുശ്ശതാപകൃഷ്ടമുപസാലം കാരയേത്.

സ്തംഭങ്കൾ ഗ്രാമഞ്ചുഴല എങ്കും നൂറു വില്ലകലക്കോട്ടയായ് ചെയ്യിതു.

പശുപ്രചാരാർത്ഥം വിവീതമാലവനേനോപജീവയേയുഃ.

പശുക്കൾ മേവാനായ് വിവീതം പുൽ... ... മൂന്നുകൊണ്ടുപജീവിപ്പാനായി വിടുവിതു.

വിവീതം ഭക്ഷയിത്വാപസൃതാനാമുഷ്ട്രമഹിഷാണാം പാദികം രൂപം ഗൃഹ്ണീയുഃ. ഗവാശ്വഖരാണാം ചാർധപാദികം, ക്ഷുദ്രപശൂനാം ഷോഡശഭാഗികം.

വിവീതത്തിൽ മേഞ്ഞുപോകിൻറ ഉഷ്ട്രമഹിഷാദികളോരോൻറിന്നു കാല്പണം കൊൾവിതു. വിവീതാദ്ധ്യക്ഷൻ പശുക്കുതിര കഴുത എൻറിവു മേഞ്ഞുപോകിൽ അരൈക്കാൽ പണം കൊൾവിതു. ക്ഷുദ്രപശുക്കൾ മേഞ്ഞുപോകിൽ മാകാണി കൊൾവിതു.

ഭക്ഷയിത്വാ നിഷണ്ണാനാമേത ഏവ ദ്വിഗുണാ ദണ്ഡാഃ. പരിവസതാം ചതുർഗ്ഗുണാഃ. ഗ്രാമദേവവൃഷാ വാ അനിർദ്ദശാഹാ വാ ധേനുരുക്ഷാണോ ഗോവൃഷാശ്ചാദണ്ഡ്യാഃ.

... ... ഇരായി കിടപ്പോരാകിൽ നാന്മടങ്ങു ദണ്ഡം കൊൾവിതു. ഗ്രാമവൃഷങ്കളും ദേവവൃഷങ്കളും പത്തുനാൾ പുക്കില്ലാത്ത

ധേനുവും വൃദ്ധക്കാളകളും ഗോവൃഷങ്ങളു(ക്കു?)ം പുക്ക തിന്നപ്പെറും, ദണ്ഡമില്ല.

സസ്യഭക്ഷണേ സസ്യോപഘാതം നിഷ്പത്തിതഃ പരിസംഖ്യായ ദ്വിഗുണം ദാപയേത്.

സസ്യം ഭക്ഷിപ്പിതാകിൽ യാതൊരളവു ദേശം ഭക്ഷിപ്പിതു, അതു വിളയുമതിലിരുമടങ്ങു കൊടുപ്പിതു.

സ്വാമിനശ്ചാനിവേദ്യ ചാരയതോ ദ്വാദശപണോ ദണ്ഡഃ. പ്രമുഞ്ചതശ്ചതുർവ്വിംശതിപണഃ. പാലിനാമർദ്ധദണ്ഡഃ. തദേവ ഷണ്ഡഭക്ഷണേ കുര്യാത്. വാടഭേദേ ദ്വിഗുണഃ. വേശ്മഖലവലയഗതാനാം ച ധാന്യാനാം ഭക്ഷണേ. ഹിംസാപ്രതീകാരം കുര്യാത്.

പശുവുടയവൻ [1]കെട്ടിവച്ചു നോക്കി നിൻറു തീററുവോനാകിൽ പന്നിരണ്ടുപണം ദണ്ഡമും കൊടുത്തു ഭക്ഷിതദ്വിഗുണമും കൊടുപ്പിതു. വിട്ടടിച്ചു തീററുവോനാകിൽ ഇരുപത്തുനാലുപണം ദണ്ഡമും കൊടുത്തു ഭക്ഷിതദ്വിഗുണമും കൊടുപ്പിതു. ഉഷ്ട്രമഹിഷാദികൾ[2]പാലകളാകിൽ ചൊന്നതിൽ പാതി ദണ്ഡം. സസ്യഭക്ഷത്തിൽ ചൊന്ന ദണ്ഡമേ ഷണ്ഡഭക്ഷത്തിലും ദണ്ഡം. വേലി മുറിച്ചു പുക്കു തിങ്കിൽ ഇരുമടങ്ങു ദണ്ഡം. ഇല്ലത്തിലാക വയലിലാക കളത്തിലാക നെല്ലൊവു തിങ്കിൽ തിൻറതിലിരുമടങ്ങു കൊടുപ്പിതു; ഹിംസാപ്രതീകാരമുഞ്ചെയ്യിതു.

അഭയവനമൃഗാഃ പരിഗൃഹീതാ വാ ഭക്ഷയന്തഃ സ്വാമിനോ നിവേദ്യ യഥാവദ്ധ്യാസ്തഥാ പ്രതിഷേദ്ധവ്യാഃ.

അഭയവനമൃഗങ്ങളും വളത്തിൻറ മൃഗങ്ങളും ... ഉടയവനു വന്നു ചൊല്ലിപ്പിന്നെ വദ്ധ്യങ്ങൾ വിലക്കുമാറു വിലക്കുവിതു.

പശവോ രശ്മിപ്രതോദാഭ്യാം വാരയിതവ്യാഃ. തേഷാമന്യഥാ ഹിംസായാം ദണ്ഡപാരുഷ്യദണ്ഡാഃ. പ്രാർത്ഥയമാനാ ദൃഷ്ടാപരാധാ വാ സർവ്വോപായൈർന്നിയന്തവ്യാഃ. ഇതി ക്ഷേത്രപഥഹിംസാ.

പശുക്കളേ രശ്മിപ്ര(ദോഷം?തോദം) കൊണ്ടു മെത്തന അടിപ്പിതു. അൻറിയ ഹിംസിക്കിലും നോകത്തകത്തിലും ദണ്ഡപാ

1. 'ക്ഷ', 2. 'ബാ' ല. പാഠം.

രുഷ്യത്തിൽ ചൊന്ന ദണ്ഡമേ ദണ്ഡം. കുത്തുവാൻ വരുമവിററെയും പണ്ടു ദൃഷ്ടാപരാധിയായുള്ളവററെയും കെട്ടിയും പൂട്ടിയും വിലക്കുവിതു. വാസ്തുകമാകിൻറ സൂത്രം മുടിഞ്ചിതു.

കർഷകസ്യ ഗ്രാമമഭ്യുപേത്യാകുർവ്വതോ ഗ്രാമ ഏവാത്യയം ഹരേത്. കർമ്മാകരണേ കർമ്മവേതനാദ് ദ്വിഗുണം, ഹിരണ്യാദാനേ പ്രത്യംശദ്വിഗുണം, ഭക്ഷ്യപേയാദാനേ ച പ്രഹവണേഷു ദ്വിഗുണമംശം ദദ്യാത്.

സമയസ്യാനപാകർമ എൻപിതു സൂത്രം. സമയമാവിതു പലർക്കൂടി വരി കല്പിക്കിൻറ വ്യവസ്ഥാ. അതിനുടെ അനപാകർമമാവിതു അ(ന്ന)ല്ലംഘനം അതുചൊല്ലിൻറതെൻപിതു സൂത്രാർത്ഥം. കർഷകനാവോൻ ഉഴവു കൂടിയവൻ. ഗ്രാമസമയത്തിൽ കൂടി അമഞ്ഞതു ചെയ്യാതൊഴികിൽ അവനേ അഗ്രാമമേ പിഴകൊൾവിതു. സമുദായസാധ്യമായുള്ള കർമ്മം ചെയ്യാതൊഴി (വിതു ? കിൽ) തൻകൂററിനു വരും കൂലിയിലിരുമടങ്ങു കൊടുപ്പിതു. ഗ്രാമകാര്യംനിമിത്തമായെല്ലാരും വൈയ്ക്കുമ്പോഴ് ഹിര(ണ്യം) വയ്യാതൊഴിവോനാകിൽ മററവരൾ വച്ചതിലിരുമടങ്ങു ദണ്ഡം വെപ്പിതു. ഗോഷ്ഠീഭോജനാദികളിൽ ഭക്ഷ്യപേയം കൊടാതൊഴിവോനാകിൽ ദ്വിഗുണമംശം കൊടുപ്പിതു.

പ്രേക്ഷായാമനംശദഃ സസ്വജനോ ന പ്രേക്ഷേത. പ്രച്ഛന്നശ്രവണേക്ഷണേ ച സർവഹിതേ ച കർമ്മണി നിഗ്രഹേണ ദ്വിഗുണമംശം ദദ്യാത്.

കൂത്താട്ടമെടത്തു പൊൻകൊടാതൊഴികിൽ താനും തന്നുടെ സ്വജനങ്കളും കാണാതൊഴിവിതു. ഒളിച്ചുനിൻറു കാൺപിതും കേൾവിതും ചെയ്കിലും സർവ്വഹിതമായുള്ള കാര്യത്തിനു നിഗ്രഹംചെയ്കിലും അംശദ്വിഗുണം കൊടുപ്പിതു.

സർവഹിതമേകസ്യ ബ്രുവതഃ കുര്യുരാജ്ഞാം. അകരണേ ദ്വാദശപണോ ദണ്ഡഃ. തം ചേത് സംഭൂയ വാ ഹന്യുഃ പൃഥഗേഷാമപരാധദ്വിഗുണോ ദണ്ഡഃ. ഉപഹന്തൃഷു വിശിഷ്ടഃ.

സർവ്വഹിതമായുള്ള കാര്യമൊരുത്തൻ ചൊല്ലുകിൽ മററൊഴിഞ്ഞ സമയികൾ അവനുടെ ആജ്ഞ ചെയ്‌വിതു. അതു ചെയ്യാതൊ

ഴികിൽ പന്തിരണ്ടു പണം ദണ്ഡം. അൻറിയേ പൊറാമയാല വനേ എല്ലാരുംകൂടി കൊല്ലേ്വാരാകിൽ ഓരോത്തരേ അപരാധ ദ്വിഗുണം ദണ്ഡം. കൊല്ലിൻറവരാം വിശിഷ്ടമായ ദണ്ഡം വെപ്പിതു.

ബ്രാഹ്മണതശ്ചൈഷാം ജ്യൈഷ്ഠ്യം നിയമ്യേത. പ്രഹവണേഷു ചൈഷാം ബ്രാഹ്മണേ നാകാമാഃ കുർയ്യുഃ. അംശം ച ലഭേരൻ.

ബ്രാഹ്മണക്ഷത്രിയവൈശ്യരിൽ ജ്യേഷ്ഠമായുള്ളതു നിയമിപ്പിതു. പ്രീതിഭോജനാദികളിലും ബ്രാഹ്മണ[1]ർ തങ്ങൾ വാസിയാക്കാൽ വേണ്ടിൻറ സാധനം നേടക്കടവിയരല്ല.

തേന ദേശജാതികുലസംഘാനാം സമയസ്യാനപാകർമ്മ വ്യാഖ്യാതം.

ഇതുകൊണ്ടു ദേശജാതികുലസംഘങ്ങളുടെ സമയസ്യാനപാകർമ്മവും ചൊന്നോരിൽ പട്ടിതു.

രാജാ ദേശഹിതാൻ സേതൂൻ കുർവതാം പഥി സംക്രമാൻ ഗ്രാമശോഭാശ്ച രക്ഷാശ്ച തേഷാം പ്രിയഹിതം ചരേത്.

രാജാ ദേശഹിതാൻ സേതൂൻ കുർവ്വതാം പഥി സംക്രമാൻ
ഗ്രാമശോഭാശ്ച രക്ഷാശ്ച തേഷാം പ്രിയഹിതം ചരേത്.

ശ്ലോകാത്ഥമാവിതു. രാജാവു ദേശങ്ങൾക്കു ഹിതങ്ങളായുള്ള ചിറയിട്ടവർക്കും വഴിയിൽ പാലമിട്ടവർക്കും ഗ്രാമത്തിന്നു ശോഭയും രക്ഷയും പണ്ണുമവർക്കും പ്രിയഹിതങ്ങളനുഷ്ഠിപ്പിതു. സമയസ്യാനപാകർമ്മമാകിൻറ സൂത്രവും മുടിഞ്ചിതു. പത്താമദ്ധ്യായമും മുടിഞ്ചിതു.

ഇതി കൌടലീയാത്ഥശാസ്ത്രേ ധർമ്മസ്ഥീയേ തൃതീയാധികരണേ
ദശമോഽധ്യായഃ. വാസ്തുകേ വിവീതക്ഷേത്രപഥഹിംസാ,
വാസ്തുകം സമാപ്തം സമയസ്യാനപാകർമ്മ ച. ആ
ദിതഃ സപ്തഷഷ്ടിതമോഽധ്യായഃ.

---

1. 'ർ ആക്കവാ' ക.

## ൬൩. പ്രക. ഋണാദാനം.

സപാദപണാ ധർമ്മ്യാ മാസവൃദ്ധിഃ പണശതസ്യ. പഞ്ചപണാ വ്യാവഹാരികീ. ദശപണാ കാന്താരഗാണാം. വിംശതിപണാ സാമുദ്രാണാം.

തതഃ പരം കർത്തുഃ കാരയിതുശ്ച പൂർവ്വഃ സാഹസദണ്ഡഃ. ശ്രോതൃണാമേകൈകം പ്രത്യർദ്ധദണ്ഡഃ.

ഋണാദാനമെൻപിതു സൂത്രം. ഋണമാവിതു വർദ്ധിപ്പാനായിക്കൊണ്ടു കൊടുക്കിൻറ ധനം. അതുകൊള്ളുമാറു ചൊല്ലിൻറതെൻപിതു സൂത്രാർത്ഥം. സംബന്ധമാവിതു, ഋണരിക്ഥത്തിൽ സമാനഭാഗം എൻറു ഋണം പ്രസ്തുതമാവിതു. അതു എത്തന നാളിൽ എത്തന പൊലിവിതു എന്നുമർത്ഥം ചൊല്ലിയി(ത്തന?തില്ല). അതിപ്പോഴ് ചൊല്ലിൻറതെൻപിതു് സംബന്ധം. നൂറുപണങ്ങളിൽ ഒൻറേകാൽപ്പണം പൊലിയുമതു ധർമ്മമായുള്ള മാസവൃദ്ധി; ഇതു് പണയം വച്ചനാൾ പൊലിയുമാറു. പണയമിൻറിയേ പൊലിയുമതു വ്യാവഹാരികീ. (ആ?) അതു നൂററിൻ വായ് തിങ്കളൈയ്യഞ്ചു പൊലിയുമാറു കൊടുപ്പിതു. ശൂദ്രനും വൈശ്യനും നാലുപൊലിയക്കൊടുപ്പിതു. ബ്രാഹ്മണനു ഇരണ്ടു പൊലിയക്കൊടുപ്പിതു. ആടവികൾക്കു തിങ്കൾ പത്തു പൊലിയക്കൊടുപ്പിതു. കലമോട്ടുമവർകൾ ഇരുപതു പൊലിയക്കൊടുപ്പിതു. ഇതിലേറപ്പൊലികൊള്ളുമവനും കൊടുക്കുമവനും പൂർവ്വം സാഹസദണ്ഡം. സാക്ഷികളോരോരുത്തർക്കു അർദ്ധദണ്ഡം.

രാജന്യയോഗക്ഷേമാവഹേ തു ധനികധാരണികയോശ്ചരിത്രമവേക്ഷേത.

രാജാവു വ്യസനാഭിഭൂതനായിട്ടു താൻ പരചക്രാദ്യുപദ്രുതനായിട്ടുതാൻ യോഗക്ഷേമവഹനൻറിയേ ഇരിക്കുന്നാൾ കൊടുക്കും ധനം കൊടുക്കുമവനും കൊള്ളുമവനും അമഞ്ഞുകൊള്ളുമാറുക്ക തക്കവാറു.

ധാന്യവൃദ്ധിഃ സസ്യനിഷ്പത്താവുപാർദ്ധാ, പരം മൂല്യകൃതാ വർദ്ധേത. പ്രക്ഷേപവൃദ്ധിരുദയാദർദ്ധം. സന്നിധാനസന്നാ വാർഷികീ ദേയാ.

ഇനി ധാന്യവൃദ്ധി ചൊല്ലിൻറിതു. നെൽവിളയുന്നാൾ ഒൻററ പൊലിയക്കൊടുപ്പിതു. അതിലേറപ്പൊലിയ വേണ്ടുകിൽ വിലയിട്ടു പൊന്നാക്കിപ്പൊന്നിന്നു പൊലിയുമാറു കാൺപിതു. മുതലിലേററി എഴുതിയ പൊലി മുതൽപൊലിയുമതിനിൽ പാതി പൊലിവിതു. പൊലിഞ്ഞകാലത്തു വേണ്ടാക്കാൽ പല വർഷം പൊലികിലും ഓരാണ്ടെപ്പൊലിയേ കൊള്ളാവിതു.

ചിരപ്രവാസഃ സംസ്തംഭപ്രവിഷ്ടോ വാ മൂല്യദ്വിഗുണം ദദ്യാത്. അകൃത്വാ വൃദ്ധിം സാധയതോ വർദ്ധയതോ വാ മൂല്യം വാ വൃദ്ധിമാരോപ്യ ശ്രാവയതോ ബന്ധചതുർഗ്ഗുണോ ദണ്ഡഃ. തുച്ഛശ്രാവണായാമഭൂതചതുർഗ്ഗുണഃ. തസ്യ ത്രിഭാഗമാദാതാ ദദ്യാത്, ശേഷം പ്രദാതാ.

ദേശാന്തരത്തിൽപ്പോയ് പല കാലമിരുന്നു വരുകിലും വലിയൊരുത്തരെപ്പിടിച്ചിരിക്കിലും എത്തിനയുംകാലഞ്ചെ(യ്കി?ല്കി)ലും ഇരുമടങ്ങേപൊലിവിതു. പൊലി ഇൻറിയേ കൊടുത്തിട്ടു പൊലി വേണ്ടുകിലും ചുരുങ്കപ്പൊലിക്കു കൊടുത്തുപെരുകപ്പൊലി വേണ്ടുകിലും പൊലി മുതൽമേലേററിച്ചെലവാക്കിലും ചെയ്കേണ്ടതിൽ നാന്മടങ്കു ദണ്ഡം. തുച്ഛശ്രാവണമെൻപിതു ചുരുങ്ങക്കൊടുത്തുപ്പെരുപ്പിലാവിക്കിലുമതു; അതു തുച്ഛമായ് ചെലവിക്കിൻറതിനിൽ നാന്മടങ്കു ദണ്ഡം. അതിനിലൊരു ഭാഗം കടം കൊള്ളിൻറവൻ കൊടുപ്പിതു. മൂൻറുഭാഗം കൊടുക്കിൻറവൻ കൊടുപ്പിതു.

ദീർഘസത്രവ്യാധിഗുരുകുലോപരുദ്ധം ബാലമസാരം വാ നർണ്ണമനു വർദ്ധേത. മുച്യമാനമൃണമപ്രതിഗൃഹ്ണതോ ദ്വാദശപണോ ദണ്ഡഃ. കാരണാപദേശേന നിവൃത്തവൃദ്ധികമന്യത്ര തിഷ്ഠേത്.

ദീർഘസത്രത്തിത്താൻ വ്യാധിയിനാത്താൻ അവരുദ്ധനായിരിക്കിൽ അവൻ ബാലനായിരിക്കിലുമ(സാ)രനായിരിക്കിലും ഋണം വർദ്ധിയാ. കട[1]ൻതീരച്ചെയ്തേ കൊള്ളാതെഒഴികിലും പന്നിരണ്ടുപണം ദണ്ഡം. കാരണാപദേശഞ്ചൊല്ലിക്കൊള്ളാതൊഴിവോനാകിൽ അവന്നു മറെറാരുത്തൻ കൈയിൽ കൊടുത്തു വച്ചാൽ പൊലി ഇല്ല.

1. 'ത്തീര' ക.

ദശവർഷോപേക്ഷിതമൃണമപ്രതിഗ്രാഹ്യമന്യത്രബാലവൃദ്ധവ്യാധിതവ്യസനിപ്രോഷിതദേശത്യാഗരാജ്യവിഭ്രമേഭ്യഃ.

ദശവർഷോപേക്ഷിതമായിരുന്ന ഋണം വേണ്ടപ്പെടാർ ബാലവൃദ്ധ(വ്യാധിത) വ്യസനിപ്രോഷിതദേശത്യാഗരാജ്യ[1]വിഭ്രമങ്ങളില്ലയായ്കിൽ. ഇവിററിൽ വഴിമേലുപേക്ഷിക്കിലും കടം വേണ്ടപ്പെടുവർ.

പ്രേതസ്യ പുത്രാഃ കുസീദം ദദ്യുഃ. ദായാദാ വാ രിക്ഥഹരാഃ. സഹഗ്രാഹിണഃ പ്രതിഭുവോ വാ. ന പ്രാതിഭാവ്യമന്യത്. അസാരം ബാലപ്രാതിഭാവ്യം. അസംഖ്യാതദേശകാലം തു പുത്രാഃ പൌത്രാ ദായാദാ വാ രിക്ഥം ഹരമാണാ ദദ്യുഃ.

ചത്തവൻകടം മക്കൾ തീർപ്പിതു. മക്കളില്ലായ്കിൽ ദായാദികൾ ഇവൻധനം കൊണ്ടവരൾ തീർപ്പിതു. കൂടിക്കൊണ്ടവൻ താൻ പുണെപ്പട്ടവൻ താൻ തീർപ്പിതു. കാഴ്ച പുണൈപ്പട്ടവൻ കടംകൊണ്ടവൻ ചത്താൽ ധനം കൊടുക്കവേണ്ട. ധനം കൊടുപ്പാൻ പുണൈപ്പട്ടവൻ അസാരനാകിൽ ധനം കൊണ്ടവൻ ചത്താൽ അവനെക്കൊണ്ടു ധനം കൊടുപ്പിപ്പതല്ല. പുണൈപ്പട്ടവനും പുണകൊണ്ടവനുടയ അഭാവാരഹൻ ബാലനാകിൽ പുണൈപ്പട്ടവനുടെയ പുത്രൻ താൻ പൌത്രൻ താൻ രികഥം കൊള്ളിന്റ ദായാദർ താൻ ദേശകാലസംഖ്യവൈയാതെ ആമളവുന്തേടിക്കൊടുപ്പിതു.

ജീവിതവിവാഹഭൂമിപ്രാതിഭാവ്യമസങ്ഖ്യാതദേശകാലം തു പുത്രാഃ പൌത്രാ വാ വഹേയുഃ.

ജീവിതപ്രാതിഭാവ്യമാവിതു ഉയിർപ്പുണൈപ്പടുമതു. വിവാഹപ്രാതിഭാവ്യമാവിതു സ്ത്രീധനത്തിന്നു പുണൈപ്പടുമ(വൻ?തു.) ഭൂമിപ്രാതിഭാവ്യമാവിതു ഭൂമി വിലെക്കുക്കൊള്ളുമെടത്തു ഭൂമിക്കു ആഴ്ച പുണൈപ്പടുമതു. ഇച്ചൊന്ന പുണെയാൾ ചാകിൽ പുത്രൻ താൻ പൌത്രൻ താൻ അമഞ്ഞ ജാതി രക്ഷിപ്പിതു.

നാനർണ്ണസമവായേ തു നൈകം ദ്വൌ യുഗപദഭിവദേയാതാം അന്യത്ര പ്രതിഷ്ഠമാനാത്. തത്രാപി ഗൃഹീതാനുപൂർവ്യാ രാജശ്രോത്രിയദ്രവ്യം വാ പൂർവ്വം പ്രതിപാദയേത്.

1. 'ജ്യം മക്കളി'

പലരിടെക്കടം കൊണ്ടാൽ കടം കൊടുത്തവനൊരുത്തൻ വളച്ചിരുക്കച്ചെയ്തെ മറ്റെവൻ വളെക്കപ്പെറാൻ, അവൻ ദേശാന്തരത്തിന്നു പോകിന്റോനല്ലാക്കാൽ. ദേശാന്തരത്തിന്നു കരയേറിപ്പോകിലെല്ലാരും വളെക്കപ്പെറുവർ. എല്ലാരും വളെക്കിലും മുന്നം കൊടുത്തവന്നടയിതു മുന്നൽ തീർപ്പിതു, രാജദ്രവ്യം ശ്രോത്രിയദ്രവ്യമൊഴിച്ചു. അവു പിന്നെക്കൊൾകിലും മുന്നം കൊടുക്കവേണ്ടും.

ദമ്പത്യോഃ പിതാപുത്രയോഃ ഭ്രാതൄണാം ചാവിഭക്താനാം പരസ്പരകൃതമൃണമസാധ്യം.

ഭർത്താവും ഭാര്യയും തമ്മിൽ കൊള്ളും കടവും തമപ്പനും മകനും തമ്മിൽ കൊള്ളും കടവും ഉടപ്പിറന്നവർ തമ്മിൽ ദായം കൂറിട്ടും മുന്നെ കൊള്ളും കടവും ഇവു സാദ്ധ്യമല്ല.

അഗ്രാഹ്യാഃ കർമ്മകാലേഷു കർഷകാ രാജപുരുഷാശ്ച। സ്ത്രീ വാ പ്രതിശ്രാവിണീ പതികൃതമൃണം അന്യത്ര ഗോപാലകാർധസീതികേഭ്യഃ.



കടംകൊൾകിലുമുഴവരെ കർമ്മകാലത്തിൽ വളെക്കപ്പെറാർ. രാജപുരുഷന്മാരേയും വളെക്കപ്പെറാർ. (ഭ്ര?)തൊടുന്നാൾ സ്ത്രീയും ഞാൻ തരുവനെന്റു ചെലാവിയായ്കിൽ ഭർത്താവു കടവായതു തീരക്കടവായല്ല. ഗോപാലസ്ത്രീകളുമർദ്ധസീതിസ്ത്രീകളുമൊഴിയ. ഇവരൾ ചെലാവിയാക്കാലും ഭർത്താവു കൊണ്ടതു തീരവേണ്ടും.

പതിസ്തു ഗ്രാഹ്യഃ സ്ത്രീകൃതമൃണമപ്രതിവിധായ പ്രോഷിത ഇതി.

വിയം വയ്യാതെ പോവോനാകിൽ.

സംപ്രതിപത്താവുത്തമഃ. അസംപ്രതിപത്തൌ തു സാക്ഷിണഃ പ്രമാണം. പ്രാത്യയികാഃ ശുചയോഽനുമതാ വാ ത്രയോഽവരാർദ്ധ്യാഃ. പക്ഷാനുമതൌ വാ ദ്വൌ ഋണം പ്രതി, ന ത്വേവൈകഃ.

ഇനിക്കടം സാധിക്കുമാറു ചൊല്ലിന്റിതു. കടംകൊടുത്തവൻ ചൊല്ലുമതു കൊണ്ടവൻ സംവദിപ്പോനാകിൽ ഉത്തമം പക്ഷം. സംവദിയായ്കിൽ സാക്ഷികൾ ചൊല്ലുമതു കേട്ടു തെരുവിതു. സാക്ഷികളെന്റു ഓലെക്കം ഉപലക്ഷണാർത്ഥം.

സാക്ഷികൾ നേരാംവണ്ണമിരിപ്പിതു. സദ്വൃത്തരായിരിപ്പിതു. കടംകൊണ്ടവനും കൊടുത്തവനും അനുമതരായിരിപ്പിതു. സാക്ഷികളും ചുരുങ്ങുകിലും മൂവരുളരായിരിപ്പിതു. കൊണ്ടവനും കൊടുത്തവനും സമ്മതിക്കിലിരുവരെയുമമയും. ഒരുത്തൻ സാക്ഷിയാകലാകാ.

പ്രതിഷിദ്ധാഃ സ്യാലസഹായാന്വർത്ഥിധനികധാരണികവൈരിന്യങ്ഗധൃതദണ്ഡാഃ. പൂർവേ ചാവ്യവഹാര്യ്യാ രാജശ്രോത്രിയഗ്രാമഭൃതകകുഷ്ഠിവ്രണിനഃ. പതിതചണ്ഡാലകുത്സിതകർമ്മാന്ധബധിരമൂകാഹംവാദിനഃ സ്ത്രീരാജപുരുഷാശ്ച. അന്യത്ര സ്വവർഗ്ഗ്യേഭ്യഃ.

പ്രതിഷിദ്ധസാക്ഷികളെ ചൊല്ലിന്റിതു. ബന്ധുഭ്രാതൃപുത്രാദികളും ഇവർ[1] സാക്ഷിക്കർഹരല്ല. സ്യാലനും, സഹായനും, അന്വർത്ഥിയാവോൻ യാവൻ കടംകൊണ്ടാനെന്റു ചൊല്ലുമവനും, കടൻ കൊണ്ടവൻ കൊടുത്തവനും, ശത്രുക്കളും, വ്യങ്ഗനും, ദണ്ഡിക്കപ്പെട്ടവനും, കീഴ്ചൊന്ന പിതൃമാതൃപുത്രാഃ എന്റൊള്ള അവ്യവഹാരികളും സാക്ഷിക്കർഹരല്ല. രാജാവ് ശ്രോത്രിയൻ ഗ്രാമഭൃതകൻ, കുഷ്ഠി വ്ര(ഷാ?)ണികൾ പുതിയ പുൺപെട്ടവരൾ പതിതർ ചണ്ഡാലർ കുത്സിതകർമ്മാക്കൾ അന്ധർ ബധിരർ മൂകർ അഹംവാദികൾ(സ്ത്രീകൾ) രാജപുരുഷർ എന്റിച്ചൊന്നവരളും സാക്ഷിക്കു യോഗ്യരല്ല. സ്വവർഗത്തിന്നന്റി തത്താന്തമ്മുടയ വർഗത്തിന്നു പററും.

പാരുഷ്യസ്തേയസങ്ഗ്രഹണേഷു തു വൈരിസ്യാലസഹായവർജ്ജാഃ. രഹസ്യവ്യവഹാരേഷ്വേകാ സ്ത്രീ പുരുഷ ഉപശ്രോതാ ഉപദ്രഷ്ടാ വാ സാക്ഷീ സ്യാദ് രാജതാപസവർജ്ജം.

പാരുഷ്യം സ്തേയം സാഹസം സംഗ്രഹണം ഇവററിൽ വൈരിസ്യാലസഹായരൊഴിയ മററവർ സാക്ഷിപ്പെടവമയും. രഹസ്യവ്യവഹാരങ്ങളിൽ ഒരു സ്ത്രീയുമമയും സാക്ഷി. ഒരു പുരുഷനും സാക്ഷിയാകപ്പെറും. ചെലാവിയാക്കിലും കണ്ടും കേട്ടും നിന്റവരളും സാക്ഷിയാകപ്പെറുവർ, രാജാവും തപസ്വിയുമൊഴിയ.

1. 'ൾ സാക്ഷകവ്യവഹാരികളും സാക്ഷി' ക.

സ്വാമിനോ ഭൃത്യാനാമൃത്വിഗാചാൎയ്യാഃ ശിഷ്യാണാം മാതാപിതരൌ പുത്രാണാം ചാനിഗ്രഹേണ സാക്ഷ്യം കുൎയ്യുഃ. തേഷാമിതരേ വാ. പരസ്പരാഭിയോഗേ ചൈഷാമുത്തമാഃ പരോക്താ ദശബന്ധം ദദ്യുരവരാഃ പഞ്ചബന്ധം. ഇതി സാക്ഷ്യധികാരഃ.

സ്വാമി ഭൃത്യന്മാൎക്കു വാസിക്കിൽ സാക്ഷിയാകപ്പെറും; ഋത്വിഗാചാൎയ്യന്മാരും തങ്കളുടയ ശിഷ്യന്മാൎക്കും സാക്ഷിയാകപ്പെറും. വാസിക്കിൽ തായും തകപ്പനും മക്കൾക്കു സാക്ഷിപടപ്പെറുവർ. ഇവ്വണ്ണമേ ഭൃത്യാദികളും സ്വാമ്യാദികൾക്കു സാ[1]ക്ഷിയാകപ്പെറുവർ. ഇച്ചൊന്ന സ്വാമ്യാദികൾക്കും ഭൃത്യാദികൾക്കും പരസ്പരമഭിയോഗമുണ്ടാകിലുത്തമർ തോൽക്കിൽ തോററധനത്തിൽ പതവാരം സ്വാമിക്കു കൊടുപ്പിതു. ഭൃത്യാദികൾ തോൽക്കിലഞ്ചൊൻറു കൊടുപ്പിതു.

ബ്രാഹ്മണോദകുമ്ഭാഗ്നിസകാശേ സാക്ഷിണഃ പ്രതിഗൃഹ്ണീയാത്. തത്ര ബ്രാഹ്മണം ബ്രൂയാത്—സത്യം ബ്രൂഹീതി. രാജന്യം വൈശ്യം വാ—മാ തവേഷ്ടാപൂൎത്തഫലം, കപാലഹസ്തഃ ശത്രുകുലം ഭിക്ഷാൎത്ഥീ ഗച്ഛേരിതി. ശൂദ്രം—ജന്മമരണാന്തരേ യദ് വഃ പുണ്യഫലം തദ രാജാനം ഗച്ഛേത്. രാജ്ഞശ്ച കില്ബിഷം യുഷ്മാൻ അന്യഥാവാദേ. ദണ്ഡശ്ചാനുബന്ധഃ പശ്ചാദപി ജ്ഞായേത യഥാദൃഷ്ടശ്രുതം. ഏകമന്ത്രാഃ സത്യമവഹരതേതി.

സാക്ഷികേൾക്കുമാറു ചൊല്ലിൻറിതു. ബ്രാഹ്മണരേയും ഉദകുംഭമും അഗ്നിയും മുന്നൽവച്ചുകൊണ്ടു സാക്ഷികളേ വിചാരിപ്പിതു. ബ്രാഹ്മണരേ വിചാരിക്കുമാറു—സത്യമേ ചൊല്ലു എൻറു വിചാരിപ്പിതു. രാജാവിനേയും വൈശ്യനേയും ചൊല്ലുമാറാവിതു—നിങ്ങൾ ചെയ്ത പുണ്യഫലങ്ങൾ സിദ്ധിയാതെ പോക; ഓടുപിടിച്ചു ശത്രുകുലത്തിലയ്യം പൂവിൻ വളുസം പറകിൽ, എൻറു വിചാരിപ്പിതു. ശൂദ്രനേ വിചാരിക്കുമാറാവിതു—നിങ്ങൾ ജന്മമരണങ്ങളിടെച്ചെയ്ത പുണ്യഫലമത്തനെയും രാജാവിന്നാവിതു. രാജാവു മരണത്തളവും ചെല്ലച്ചെയ്ത പാപം നിങ്ങൾക്കാവിതു; നിങ്ങൾ വളുസം പറകിൽ. കാലാന്തരത്തിലിതു വളുസമെൻററികിലും ദണ്ഡം

1. 'ക്ഷിയാകപ്പെറും', ഖ.

പടക്കടവിയർ. ആകിൻറമെയാൽ എല്ലാരും കൂടിസ്സംവദിച്ചു പരമാർത്ഥം ചൊല്ലുവിൻ എൻറു ചൊല്ലുവിതു.

അനവഹരതാം സപ്തരാത്രാദൂർദ്ധ്വം ദ്വാദശപണോ ദണ്ഡഃ. ത്രിപക്ഷാദൂർദ്ധ്വമഭിയോഗം ദദ്യുഃ.

ഏഴുനാളിലകം ചൊല്ലാതൊഴിവോരാകിൽ മേലോരോ നാളിൽ പന്നിരണ്ടു പണം ദണ്ഡം. ത്രിപക്ഷത്തളവും ചൊല്ലാതൊഴികിൽ സാക്ഷികൾ അഭിയോഗദ്രവ്യവും ദണ്ഡമും പതവാരത്തോടുക്കൂടക്കൊടുപ്പിതു.

സാക്ഷിഭേദേ യതോ ബഹവഃ ശുചയോ/നുമതാ വാ തതോ നിയച്ഛേയുഃ. മദ്ധ്യം വാ ഗൃഹ്ണീയുഃ. തദ് വാ ദ്രവ്യം രാജാ ഹരേത്. സാക്ഷിണശ്ചേദഭിയോഗാദൂനം ബ്രൂയുരതിരിക്തസ്യാഭിയോക്താ ബന്ധം ദദ്യാത്. അതിരിക്തം വാ ബ്രൂയുസ്തദതിരിക്തം രാജാ ഹരേത്. ബാലിശ്യാദഭിയോക്തുർവ്വാ ദുഃശ്രുതം ദുർല്ലിഖിതം പ്രേതാഭിനിവേശം വാ സമീക്ഷ്യ സാക്ഷിപ്രത്യയമേവ സ്യാത്.

സാക്ഷികളിലക്കൂറാകിൽ യാതൊരു കൂറു പലരാവിതു അനുമതരാവിതും ചെയ്‌വിതു അവരൾ ശുചികളായിരിപ്പിതു; അവർകൾ ചൊന്നവണ്ണം ചെയ്‌വിതു. ഇരണ്ടു കൂറും സാക്ഷികെകിൽ രണ്ടുകൂറും സമം പോവിതു. അതുമല്ലാക്കാൽ പിശകിൻറർത്ഥം രാജാവു കൊൾവിതു. സാക്ഷികൾ കടമുടയവൻ അഭിയോഗിച്ചതിൽ കുറയച്ചൊല്ലുവോരാകിൽ അഭിയോക്താവു അധികമഭിയോഗിച്ചതിലഞ്ചൊൻറു രാജാവിനു കൊടുപ്പിതു. അഭിയോഗിച്ചതിൽ ഏറ സാക്ഷികൾ ചൊല്ലുകിൽ ഏറ ഉള്ളതു രാജാവു കൊൾവിതു. അതിന്നപവാദം. അഭിയോക്താവു അറിയാമയാൽ പിഴൈക്കച്ചൊല്ലുകിലും കൊൾകിൻറവരൾ പിഴെക്ക കൊൾകിലും എഴുതിൻറവൻ പിഴെക്ക എഴുതിയോനാകിലും എഴുതിൻറവന്ത ചാർന്നോർ ചത്തിട്ടു ശോകത്താൽ പിഴെക്കെഴുതുകിലും ആരാഞ്ഞു സാക്ഷി ചൊല്ലിയതേ ചെയ്‌വിതു.

സാക്ഷിബാലിശ്യേഷ്വേവ പൃഥഗനുയോഗേ ദേശകാലകാര്യാണാം പൂർവ്വമദ്ധ്യമോത്തമാ ദണ്ഡാ ഇത്യൗശനസാഃ.

സാക്ഷികളുടെയ ബാലിശ്യത്തിനാൽ ഓരോരുത്തരേ വേറിട്ടു കേൾക്കുംപോൾ ദേശകാലകാൎയ്യങ്ങൾ വിസംവദിക്കച്ചൊല്ലു വോരാകിൽ ദേശകാലകാൎയ്യങ്ങൾക്ക യഥാസംഖ്യം പൂൎവ്വമദ്ധ്യ മോത്തമദണ്ഡം എൻറ ഔശനസന്മാർ ചൊല്ലുവിതു.

കൂടസാക്ഷിണോ യമൎത്ഥമഭൂതം വാ കുൎയ്യർഭൂതം വാ നാശയേയുസ്തദ്ദശഗുണം ദണ്ഡം ദദ്യുരിതി മാനവാഃ.

കൂടസാക്ഷികൾ യാതൊരൎത്ഥം ഇല്ലാതിതു ചൊല്ലുവിതു. ഉള്ളതിൽ കുറയച്ചൊൽവതും ചെയ്യിതു, അവ്വൎത്ഥത്തിൽ പതി നടങ്കു ദണ്ഡം കൊടുപ്പിതെൻറ മാനവർ ചൊല്ലുവിതു.

ബാലിശ്യാദ് വാ വിസംവാദയതാം ചിത്രോ ഘാത ഇതി ബാർഹസ്പത്യാഃ.

ബാലിശ്യത്തിനാൽ വിസംവാദം പറയുമവരെ ചിത്ര വധം ചെയ്യിതു എൻറ ബാർഹസ്പത്യർ ചൊല്ലുവിതു.

നേതി കൌടല്യഃ. ധ്രുവാ ഹി സാക്ഷിണഃ ശ്രോത വ്യാഃ. അശൃണ്വതാം ചതുൎവ്വിംശതിപണോ ദണ്ഡഃ, തതോഽ ൎദ്ധമധ്രുവാണാം.

അല്ലവെൻറ കൌടല്യൻ. അല്ലവെൻറ വിശേഷപരം വാക്യം, പ്രതിഷേധപരമില്ലെ. വിശേഷമാവിതു— ധ്രുവസാക്ഷി കളേ സാക്ഷിപടക്കടവിയോർ അവരൾ വിളിച്ചാൽ വാരാതൊ ഴികിൽ ഇരിപത്തുനാലുപണം ദണ്ഡം. (അ?)ധ്രുവസാക്ഷിയാ വോർ ചത്വാരിംശത് ക്കലികൾ. അധ്രുവരാവോർ ചത്വാരിംശൽ കലിയില്ലടാത്തവരൾ; അവരളേ വിളിക്ക വാരാതൊഴികിൽ പന്തി രണ്ടുപണം ദണ്ഡം.

ദേശകാലാവിദൂരസ്ഥാൻ സാക്ഷിണഃ പ്രതിപാദയേത്,
ദൂരസ്ഥാനപ്രസാരാൻ വാ സ്വാമിവാക്യേന സാധയേത്.

ശ്ലോകാൎത്ഥമാവിതു— ദേശത്തിനും കാലത്തിനും ദൂരമൻറി യേ ഇരുന്ന സാക്ഷികളേ അൎത്ഥിതാൻ കൊണ്ടുവന്നു ചൊല്ലുപ്പിതു. ദൂരസ്ഥരേയും വിളിക്ക വാരാത്തവരളേയും സ്വാമിവാക്യംകൊണ്ടു സാധിപ്പിതു.

ഇതി കൌടലീയാർത്ഥശാസ്ത്രേ ധർമ്മസ്ഥീയേ തൃതീയാധികരണേ ഏകാദശോഽദ്ധ്യായഃ ഋണാദാനം. ആദിതോഽഷ്ടഷഷ്ടിതമഃ.

ഋണാദാനമാകിൻറ സൂത്രമും ധർമ്മസ്ഥീയത്തിൽ പതിനൊൻറാമദ്ധ്യായമും മുടിഞ്ചിതു.

---

## പ്രക. ൬൩. ഔപനിധികം.

ഔപനിധികമെൻപിതു സൂത്രം. ഉപനിധിയാവിതു ന്യാസം നിക്ഷേപമെൻറു പര്യ്യായം. അതിനേ അധികരിച്ചു ചൊല്ലിൻറതെൻപിതു സൂത്രാർത്ഥം. സംബന്ധമാവിതു— ഋണം കണക്കെ ഉപനിധി ആമതും വിപ്രതിപത്തിചെയ്യിൽ; ആകിൻറമയാൽ ഋണപ്രസങ്ഗാനന്തരം ഉപനിധിചൊല്ലിൻറതെൻപിതു സംബന്ധം. ഉപനിധിഗ്രഹണമും ആധിയുമാദേശമും അന്വാധിയും ഉപലക്ഷിക്കിൻറതു.



ഉപനിധിഃ ഋണേന വ്യാഖ്യാതഃ. പരചക്രാടവികാഭ്യാം ദുർഗ്ഗരാഷ്ട്രവിലോപേ വാ, പ്രതിരോധകൈർവ്വാ ഗ്രാമസാർത്ഥവ്രജവിലോപേ, ചക്രയുക്തേ നാശേ വാ, ഗ്രാമമദ്ധ്യാഗ്ന്യുദകാബാധേ വാ, കിഞ്ചിദമോക്ഷ്യമാണേ കുപ്യമനിർഹാര്യ്യവർജ്ജമേകദേശമുക്തദ്രവ്യേ വാ, ജ്വാലാവേഗോപരുദ്ധേ വാ, നാവി നിമഗ്നായാം മുഷിതായാം വാ സ്വയമുപരുദ്ധോ നോപനിധിമഭ്യാഭവേൽ.

ഉപനിധി ഋണംകൊണ്ടു വ്യാഖ്യാതമായിതെൻറുള്ള അതിദേശത്തിന്നു പൊരുളാവിതു— യഥാ - ഋണംകൊണ്ടവൻമകൻ താൻ തീർപ്പിതു. വിപ്രതിപത്തിആകിൽ സാക്ഷിപ്രശ്നാദികളെല്ലാം കീഴേ കണക്കെ. ഇനി ഉപനിധി കൊടുക്കവെണ്ടാ പിഴയും ചൊല്ലിൻറിതു. പരചക്രത്തിനാൽ താൻ ആടവികരാൽ താൻ ദുർഗരാഷ്ട്രവിലോപമുണ്ടാകിൽ കൊടുക്കവേണ്ടാ. പ്രതിരോധികന്മാരാൽ ഗ്രാമവിലോപം താൻ സാർത്ഥവ്രജവിലോപം താൻ വരുകിൽ കൊടുക്കവേണ്ടാ. (ജ്വാലാവേഗോപരുദ്ധനാകിലും(?) ചാടിന്മേലിട്ടു ചാടുകൊടുക്കിലും ഗ്രാമമദ്ധ്യത്തിങ്കൽ അഗ്ന്യുദകാദിബാധയുണ്ടാകിലും വേണ്ടിക്കൊള്ളാതൊഴികിലും ചെറുതുമിഞ്ചിക്കിലും കുപ്യമനിർഹാര്യ്യമായുള്ളതു കൊടുക്ക

വേണ്ടാ. ജ്വാലാവേഗോപരുദ്ധനാകിലും വേണ്ടാ. തോണി മുഴുകുകിലും കൊടുക്കവേണ്ട. തോണി കള്ളർ കൊണ്ടുപോകുകിലും കൊടുക്കവേണ്ടാ

ഉപനിധിഭോക്താ ദേശകാലാനുരൂപം ഭോഗവേതനം ദദ്യാത്. ദ്വാദശപണം ച ദണ്ഡം. ഉപഭോഗനിമിത്തം [1]നഷ്ടം വിനഷ്ടം വാഭ്യാവഹേത്, ചതുർവ്വിംശതിപണശ്ച ദണ്ഡഃ. അന്യഥാ വാ നിഷ്പതനെ. [2]പ്രേതം വ്യസനഗതം വാ നോപനിധിമഭ്യാ[3]വഹേത്.

ഉപനിധികൊണ്ടു താനഴിപ്പോനാകിലും ദേശകാലാനുരൂപം ഉപഭോഗവേതനം കൊടുപ്പിതു. പന്തിരണ്ടുപണം ദണ്ഡം കൊൾവിതും ചെയ്യിതു. ഉപഭോഗനിമിത്തമായ് കൊണ്ടുപോന്ന നഷ്ടമായതും വിനഷ്ടമായതും കൊടുക്കവേണ്ടും. ഇരുപത്തുനാലു പണം ദണ്ഡം. ഉപഭോഗവഴിമേലന്റിയേ കരയേറിപ്പോമെടുത്തു. ചത്തവനും വ്യസനഗതനും കൊടുക്കവേണ്ടാ.

ആധാനവിക്രയാപവ്യയനേഷു ചാസ്യ ചതുർഗ്ഗുണപഞ്ചബന്ധോ ദണ്ഡഃ. പരിവർത്തനെ [4]നിഷ്പാതനെ വാ മൂല്യസമഃ.

ഉപനിധികൊണ്ടു പണയംവെയ്ക്കിലും വില്ക്കിലും മറുക്കിലും വച്ചതിൽ നാന്മടങ്ങു കൊടുപ്പിതും ചെയ്തു കൊടുക്കമതിലഞ്ചൊന്റു കൊടുപ്പിതു. നിക്ഷേപം പകക്കിലും കടത്തുകിലും മൂല്യസമം കൊടുപ്പിതു.

തേന ആധിപ്രണാശോപഭോഗവിക്രയാധാനാപഹാരാ വ്യാഖ്യാതാഃ.

നാധിഃ സോപകാരഃ സീദേത്, ന ചാസ്യ മൂല്യം വർദ്ധേത. നിരുപകാരഃ സീദേന്മൂല്യം ചാസ്യ വർദ്ധേതാന്യത്ര [1]നിസർഗ്ഗാത്.

---

1. 'നഷ്ടം വാഭ്യാവഹേത്.' P. S. S. and M. S. S.
2. 'പ്രേതവ്യസന' M. S. S.
3. 'വഹേത്' P. S. S. and M. S. S.
4. 'നിഷ്പതനെ' P. S. S.

1. 'അന്യത്ര നിസർഗ്ഗാത്' എന്ന ഭാഗം P. S. S, M. S. S-കളിൽ കാണുന്നില്ല.

ഉപനിധികണക്കെ ആധി കളകകിലും അതുകൊണ്ടുപഭോഗിക്കിലും വില്കിലും (ഒററിവെയ്ക്കിലും) ഇല്ലെൻറു ചൊല്ലുകിലുമുപനിധിക്കു ചൊന്നവിധാനമെ വിധാനം. ആധികൊണ്ടു പണികൊൾകിൽ പൊലിവളുതെയ്യും. പണികൊള്ളാക്കാൽ പൊലിവളും അറവിളും ചെയ്യും. പണികൊൾകിലും അറിവിളുതെയ്യും, പറഞ്ഞതുകൊൾകിൽ.

ഉപസ്ഥിതസ്യാധിമപ്രയച്ഛതോ ദ്വാദശപണോ ദണ്ഡഃ. പ്രയോജകാസന്നിധാനേ വാ ഗ്രാമവൃദ്ധേഷു സ്ഥാപയിത്വാ നിഷ്ക്രയമാധിം പ്രതിപദ്യേത. നിവൃത്തവൃദ്ധികോ വാധിസ്തത്കാലകൃതമൂല്യസ്തത്രൈവാവതിഷ്ഠേത, അനാശവിനാശകരണാധിഷ്ഠിതോ വാ. [1]ധാരണകസന്നിധാനേ വാ വിനാശഭയാദുദ്ഗതാർഘ്യം ധർമ്മസ്ഥാനുജ്ഞാതോ വിക്രീണീത. ആധിപാലപ്രത്യയോ വാ.

ആധി വച്ചവൻ ധനം കൊണ്ടു [2]ചെൻറപ്പോൾ കൊടാതൊഴികിൽ പന്തിരണ്ടുപണം ദണ്ഡം. ആധികൊണ്ടവൻ അവിടത്തില്ലായ്കിൽ ഗ്രാമവൃദ്ധന്മാർ കൈയിൽ താൻകൊണ്ടമുതലും പൊലിയും വെച്ചു, ഒററിവച്ചതും വേണ്ടിക്കൊള്ളപ്പെറും. അൻറിയെ ആധി കൊള്ളവല്ലാക്കാലും മുതൽവച്ചാൽ പൊലിയാ. ആധി കാലാന്തരത്തിൽ കെട്ടുമെൻറു തോൻറുകിൽ താൻ മുതൽ കൊണ്ടുചെൻറ കാലത്തിലേ പലരറിയ വില ഇട്ടു വെപ്പിതു. ആധികേട്ടപ്പോൾ ആധിയേൻറവനുടയ മുതൽ കൊൾവാൻ അവിട ഇല്ലയാകിൽ ആധി ഇളവാരതവാറും കെടാതവാറും ചെയ്തുവച്ചവൻ ചൊന്നവിടത്തു രക്ഷിച്ചു വെപ്പിതു. കെട്ടുമെൻറു തോൻറുകിൽ ധർമ്മസ്ഥന്മാർക്കു ചൊല്ലി വില ഏറ വിററുകൊൾവിതു. അൻറിയെ ആധിക്കു പുണൈപ്പട്ടവൻ വിൽക്ക എങ്കിൽ വില്പിതു. രക്ഷിക്ക എങ്കിൽ രക്ഷിപ്പിതു. ആധിവച്ചവൻവശമല്ലവും.

സ്ഥാവരസ്തു പ്രയാസഭോഗ്യഃ ഫലഭോഗ്യോ വാ. പ്രക്ഷേപവൃദ്ധി[3]മൂല്യശുദ്ധമാജീവമമൂല്യക്ഷയേണോപനയേത്.

സ്ഥാവരമായുള്ള ആധി ആവിതു ഭൂമിവൃക്ഷാദികൾ, രണ്ടുജാതി പ്രയാസഭോഗ്യവും ഫലഭോഗ്യവും. പ്രയാസഭോഗ്യമാവിതു ആധികൊണ്ടവൻ ഉഴതുപണ്ണിക്കൊള്ളുമതു. ഫലഭോഗ്യമാവിതു

1. 'ധാരണസന്നിധാനേ' M. S. S. 2. 'ചെൻറപ്പോൾ' ച. പാഠം
3. 'മൂല്യം ശുദ്ധമാജീവം മൂല്യ' P. S. S.

ആധിവച്ചവനേ ഫലം ചെയ്തു കൊടുക്കുമത്രെ. സ്ഥാവരമായുള്ള ആധി വിഘ്നപ്പെടുമൊല്ലാ, സ്ഥാവരം വച്ചുകൊണ്ടതു മുതൽ പൊലിവിളും ചെയ്യാ. പ്രക്ഷേപവൃദ്ധി ആവിതു വാണിയം ചെയ്തു ലാഭത്തിൽ പാതി കൊടുപ്പാൻ ചൊല്ലിക്കൊള്ളുമത്രെ. അവൻ ലാഭത്തിൽ പാതി അൻറിയേ പെരുകക്കൊൾവോനാകിൽ ലാഭം തനക്കു വരുംക്രൂറു നീക്കി താൻ കൊടുത്ത മുതലെല്ലാവും കൊണ്ടാൽ പണയം വച്ചതു കൊടുപ്പിതു.

അനിസൃഷ്ടോപഭോക്താ മൂല്യശുദ്ധമാജീവം ബന്ധം ച ദദ്യാത്. ശേഷമുപനിധിനാ വ്യാഖ്യാതം.

വച്ചവൻ ചൊല്ലാതെ ആധികൊണ്ടുപഭോഗിപ്പോനാകിൽ അതിനു വരും കൂലി മുതലിലും നീക്കി മിഞ്ചുകിൽ ഉടയവനുക്കു കൊടുപ്പിതുംചെയ്തു രാജാവിനു ദണ്ഡവും കൊടുപ്പിതു. ശേഷമുപനിധികണക്കേ.

ഏതേനാദേശോ/ന്വാധിശ്ച വ്യാഖ്യാതൌ. സാർത്ഥേനാന്വാധിഹസ്തോ വാ പ്രദിഷ്ടാം ഭൂമിമപ്രാപ്നുവംശ്ചോരൈർഭഗ്നോത്സൃഷ്ടോ വാ നാന്വാധി[1]മഭ്യാവഹേത്. അന്തരേ വാ മൃതസ്യ ദായാദോ/പി നാ[2]ഭ്യാവഹേത്. ശേഷമുപനിധിനാ വ്യാഖ്യാതം.

ആധി കണക്കേ ആദേശവും അന്വാധിയും. ആദേശമാവിതു ഇദ്ധനംകൊണ്ടുപോയ് അവൻ കയ്യിൽ കൊടുക്കെൻറു ഒരുത്തൻ കൈയ്യിൽ കൊടുക്കുമത്രെ. അന്വാധി ആവിതു ഇതുകൊണ്ടുപോന്നു ഇന്നവിടത്തു കടത്തിത്തരുകവെൻറു കൊടുക്കുമത്രെ. ഇവ്വ് രണ്ടും ആധികണക്കേ കണ്ടുകൊൾക. അന്വാധി കൊണ്ടുപോരിൻറവൻ ചൊന്നഭൂമിക്കു ചെൽവതിന്മുന്നെ ചാത്തിനോടു കൂടപ്പറിച്ചുകൊൾകിൽ അന്വാധി കൊടുക്കവേണ്ടാ. ചൊന്നദേശത്തു ചെൽവതിൻമുന്നെ ഇടയെ ചാകിൽ ദായാദനും കൊടുക്കവേണ്ടാ. ശേഷമുപനിധികണക്കേ.

യാചിതകമവക്രീതകം വാ യഥാവിധം ഗൃഹ്ണീയുസ്തഥാവിധമേവ അർപയേയുഃ. ഭ്രേഷോപനിപാതാഭ്യാം ദേശ[3]കാലാവരോധി ദത്തം നഷ്ടം വിനഷ്ടം വാ നാഭ്യാവഹേയുഃ. ശേഷമുപനിധിനാ വ്യാഖ്യാതം.

---

1 and 2. 'അഭ്യാഭവേത്' P. S. S. and M. S. S. 3. കാലോപ T. S. S.

ഇരന്ന കൊണ്ടുപോമതും ക്രയിക്ക (കൊണ്ടുപോമതും) കൊണ്ടുപോയവണ്ണമേ കൊടുപ്പിതു. ഭ്രേഷോപനിപാതവഴിമേലു പോകിൽ–ഭ്രേഷം ഭ്രഷ്ടഹസ്ത്യാദിവ്യാളങ്ങളാൽ വരും ഭയം, ഉപനിപാതം ചോരാഗ്ന്യുദകാദിഭയം, ഇവററിൻവഴിമേൽ കളകിലും കൊടുക്കവേണ്ടാ. ദേശാവരോധമാവിതു ഇദ്ദേശത്തിനിൻറു പുറപ്പെടപ്പെറാരെന്നമതു, കാലാവരോധമാവിതു ഇന്നത്തിന നാളെക്ക പുറപ്പെടപ്പെറാമെന്നമതും ചെറുക്കമതു. ഇരണ്ടിൻവഴിമേലും കളയുമതും കൊടുക്കവേണ്ടാ. ഇവററാലൻറിയേ കെടുകിൽ കൊടുക്കവേണ്ടും. ശേഷമുപനിധികണ്ടാക്കേ.

വൈയാ[1]വൃത്യവിക്രയസ്തു – വൈയാ[2]വൃത്യകരാ യഥാദേശകാലം [3]വിക്രീണാനാഃ പണ്യം യഥാ[4]ജാതം മൂല്യമുദയം ച ദദ്യുഃ. ശേഷമുപനിധിനാ വ്യാഖ്യാതം.

വൈയാവൃത്തികരാവോർ കൎമ്മകരർ, അവരം അമഞ്ഞ ദേശത്തും കാലത്തും വിററു അമഞ്ഞധനവും ലാഭമും കൊണ്ടുചെൻറു കൊടുപ്പിതു. വില കുറയ വിൽകിലും കുറഞ്ഞവണ്ണം കൊടുപ്പിതു. ശേഷമുപനിധികണ്ടാക്കേ.

ദേശകാലാതിപാതനേ വാ പരിഹീണം സമ്പ്രദാനകാലികേന അൎഘേണ [5]മൂല്യമുദയം ച ദദ്യുഃ.

തങ്ങളുടയ ദോഷത്താൽ ചൊന്നദേശത്തും കാലത്തും വില്പവല്ലാതൊഴിഞ്ഞിട്ടു പുരിഞ്ഞി വില്കിൽ അമഞ്ഞവണ്ണമേ കുറഞ്ഞതിട്ടുകൊടുപ്പിതു.

യഥാസംഭാഷിതം വാ വിക്രീണാനാ [6]നോദയമധിഗച്ഛേയുഃ. മൂല്യമേവ ദദ്യുഃ. അൎഘപതനേ വാ പരിഹീണം യഥാപരി[7]ഹീണം മൂല്യമൂനം ദദ്യുഃ.

---

1 and 2. 'പൃത്യ' T. S. S. 3. 'വിക്രീണാനാം' M. S. S.
4. 'ജാതമൂല്യം' P. S. S. and M. S. S. 5. 'മേവമൂല്യം' M. S. S.
6. 'നോദയം' 7. 'ഹീണമൂല്യം. } P. S. S. and M. S. S.

വിലയ്ക്കുകൊണ്ടുപോയതിനിലേറവില്പാരാകിൽ അമഞ്ഞതല്ലുകൊടുത്തേറിയതു താൻ കൊൾവിതു. കുറകിലിട്ടുകൊടുപ്പിതു.

സാംവ്യവഹാരികേഷു വാ പ്രാത്യയികേഷു രാജവാച്യേഷു ഭ്രേഷോപനിപാതാഭ്യാം നഷ്ടം വിനഷ്ടം വാ മൂല്യമപി ന ദദ്യുഃ. ദേശകാലാന്തരിതാനാം തു പണ്യാനാം ക്ഷയ[1]വ്യയവിശുദ്ധം മൂല്യമുദയം ച ദദ്യുഃ. പണ്യസമവായാനാം ച പ്രത്യംശം. ശേഷമുപനിധിനാ വ്യാഖ്യാതം. [2]ഏതേന വൈയാ[3]വൃത്യവിക്രയോ വ്യാഖ്യാതഃ.

സാംവ്യവഹാരികളുമായ് ... രാജാവിനാലവാച്യരുമായിരിക്കുമവരളിൽ കൊടുത്ത ചരക്കു ഭ്രേഷോപനിപാതവഴിമേൽ കെട്ടുകിലും മുതലും കൊടുക്കവേണ്ടാ. ദേശാന്തരത്തും കാലാന്തരത്തും വില്പാൻ കൊടുക്കും ചരക്കു ക്ഷയമും വ്യയമും നീക്കിക്കൊടുപ്പിതു. പലചരക്കുകളുമാകിൽ പ്രത്യംശം കൊടുപ്പിതു എന്റവാറു- ദേശാന്തരത്തു കൊണ്ടുപോയ ചരക്കു മാററു ചരക്കു കൊണ്ടുപോന്നാൽ വ്യാപാരം ചെയ്തുപോയവൻ കൊണ്ടുപോയവർക്കും തന്നുടയ ചരക്കിന്നു തക്കവാറു ഇരുന്തവന്നു കൂറിട്ടുകൊടുപ്പിതു. ശേഷം ഉപനിധികണക്കേ. ഇതുകൊണ്ടേ കണ്ടുകൊൾവിതു വൈയാവൃത്യകരന്മാർ ദേശാന്തരത്തിൽ പോയി വിററു വരുമാറും.

നിക്ഷേപശ്ചോപനിധിനാ. തമന്യേന നിക്ഷിപ്തമന്യസ്യാർപ്പയതോ ഹീയേത. നിക്ഷേപാപഹാരേ പൂർവ്വാപദാനം നിക്ഷേപ്താരശ്ച പ്രമാണം. അശുചയോ ഹി കാരവഃ, നൈഷാം [5]കരണപൂർവ്വോ നിക്ഷേപധർമ്മഃ. [6]കരണഹീനം നിക്ഷേപമപവ്യയമാനം ഗൂഢഭിത്തിന്യസ്താൻ സാക്ഷിണോ നിക്ഷേപ്താ രഹസ്യപ്രണിപാതേന പ്രജ്ഞാപയേത്, വനാന്തേ വാ [7]മദ്യപ്രഹവണവിശ്വാസേന.

---

1. 'വ്യയമുദയമൂല്യം' M. S. S. 2. 'ഏതേന' M. S. S. 3. 'പൃത്യ' T. S. S. 4 'രത്തിൽപോയി വിററു വരുമാറും നിക്ഷേപ. ക. പാഠം. 5 and 6. 'കാരണ' M. S, S. 7. 'മദ്യപ്രവഹണേ' P, S, S, and M. S. S.

നിക്ഷേപമാവിതു—കാരുക്കളെക്കൊണ്ടു പണിചെയ്യിച്ചു തരുവാൻ സ്വൎണ്ണാദ്ധ്യക്ഷാദികളിൽ കൊടുക്കും ധനം. അതുമുപനിധികണക്കേ. നിക്ഷേപമൊരുത്തൻ വച്ചതൊരുത്തനു കൊടായ്കിലും നിക്ഷേപംവച്ചവനു കൊടുപ്പിതു. നിക്ഷേപമില്ലയെൻറു മുന്നഞ്ചെയ്തപണി അവിശുദ്ധമായിരുന്നതുകൊണ്ടും നിക്ഷേപ്താക്കൾചൊൽകൊണ്ടും തെരുവിതു. എന്തിന്നെൻറാൽ കാരുക്കൾ വല്ലസം പറവിതു. കാരുക്കളിൽ ധനം പണികിട്ടുമ്പോൾ സാക്ഷിവച്ചിടുവിതുമില്ല. സാക്ഷിയില്ലാത്ത നിക്ഷേപദ്രവ്യം കാരുക്കൾ ഇല്ല എൻറു ചൊല്ലുകിൽ ഗൂഢഭിത്തിന്യസ്തരായ് സാക്ഷികളെ വച്ചു രഹസ്യപ്രണിപാതാദികൾചെയ്തു കേൾപ്പിപ്പതു. വനാന്തരത്തിങ്കൽ മദ്യപ്രഹവണം ചെയ്തു മദിച്ചിരിക്കുമ്പോൾ സാക്ഷികൾ ഗൂഢരായിരുന്നവരെ കേൾപ്പിപ്പിതു.

രഹസി വൃദ്ധോ വ്യാധിതോ വാ വൈദേഹകഃ കശ്ചിത് കൃതലക്ഷണം ദ്രവ്യമസ്യ ഹസ്തേ നിക്ഷിപ്യാപഗച്ഛേത്. തസ്യ പ്രതിദേശേന പുത്രോ ഭ്രാതാ വാഭിഗമ്യ നിക്ഷേപം യാചേത. ദാനേ ശുദ്ധിഃ, അന്യഥാ നിക്ഷേപം സ്തേയദണ്ഡം ച ദദ്യാത്.

അൻറിയെ (വൈദേഹകൻ) വൃദ്ധൻ താൻ വ്യാധിതൻ താൻ രഹസ്യത്തിൽ പണിചെയ്വാൻ കൊടുപ്പിതു. കൃതലക്ഷണമായിരുന്ന ദ്രവ്യം കൊടുത്തുപോയാൽ കാലാന്തരത്തിൽ അവനു ചാന്നവരൾ വേണ്ടുവിതു കൊടുപ്പോനാകിൽ ശുദ്ധൻ. അതുമില്ലയെമ്പോനാകിൽ നിക്ഷേപമും സ്തേയദണ്ഡമും കൊടുപ്പിതു.

*പ്രവ്രജ്യാഭിമുഖൊ വാ ശ്രദ്ധേയഃ കശ്ചിത് കൃതലക്ഷണം ദ്രവ്യമസ്യ ഹസ്തേ നിക്ഷിപ്യ പ്രതിഷ്ഠേത. തതഃ കാലാന്തരാഗതോ യാചേത. ദാനേ ശുചിരന്യഥാ നിക്ഷേപം സ്തേയദണ്ഡം ച ദദ്യാത്. കൃതലക്ഷണേന വാ ദ്രവ്യേണ പ്രത്യാ[1]നയേദേനം. ബാലിശജാതീയോ വാ രാത്രൗ രാജദായികാക്ഷണഭീതഃ സാരമസ്യ ഹസ്തേ നിക്ഷിപ്യാപഗച്ഛേത്. സ ഏനം [2]ബന്ധനാഗാരഗതോ യാചേത. ദാനേ ശുചിഃ, അന്യഥാ നിക്ഷേപം സ്തേയദണ്ഡം ച ദദ്യാത്.

1. 'നയനേ തം' M. S. S. 2. 'ബന്ധനാഗാര' P. S. S.

* , "പ്രവ്രജ്യാ..........ദദ്യാത്"-എന്നിങ്ങനെയുള്ള മൂന്നു വാക്യങ്ങളുടെ ഭാഷ കാണുന്നില്ല.

അൻറിയേ കൃതലക്ഷണമായിരുന്നതു അവനില്ലത്തു കണ്ടു കൊണ്ടാലുമമയും. അൻറിയേ ബാലിശജാതീയനെൻറവാറു മൂർഖപ്രായനെൻറവാറു രാത്രിയിങ്കൽ രാജാവിനെ ഭയപ്പെട്ടുതാൻ എൻറുചൊല്ലി സാരദ്രവ്യം രത്നാഭരണാദി വച്ചിട്ടു പോവിതു. അനന്തരം രാജാവിനാൽ കെട്ടപ്പെട്ടിരുന്നതായ് വേണ്ടിപ്പോകവിതു. കൊടുപ്പാനാകിൽ ശുചി, കൊടാക്കാൽ നിക്ഷേപമും സ്തേയദണ്ഡമും കൊടുപ്പിതു.

അഭിജ്ഞാതേനന ചാസ്യ ഗൃഹേ ജനമുഭയം യാചേത. അന്യതരാദ്ദാനെ യഥോക്തം പുരസ്താത്.

അൻറിയെ കാരുവിനുടയ അടയാളം ചൊല്ലി മുന്നം കൊടുത്ത നിക്ഷേപമും പിന്നെ ഇരാവച്ചപ്രയോഗദ്രവ്യമും അവനില്ലത്തിൽ ഇരണ്ടും വേണ്ടുവിതു. അവററിൽ പ്രയോഗദ്രവ്യം കൊടുത്തു നിക്ഷേപദ്രവ്യം കൊടാതൊഴിവോനാകിലും (പിഴയില്ല?) രണ്ടും കൂട കൊടാതൊഴികിലും (കൊടുക്കിലും?) കള്ളർപടും ദണ്ഡം.

ദ്രവ്യഭോഗാനാമാഗമം ചാസ്യാനുയുഞ്ജീത. തസ്യ ചാർത്ഥസ്യ വ്യവഹാരോപലിങ്ഗനമഭിയോക്തുശ്ചാർത്ഥസാമർത്ഥ്യം.

ഇവനുടെ ഉപഭോഗദ്രവ്യങ്ങളുടയ വരവുമാരായ്‌വിതു. അവനവററിൻ വരവു ചൊന്നാൽ അതവ്വണ്ണമോ അല്ലയൊ എന്നുമതുമറിവിതു. നിക്ഷേപം വച്ചേനെൻറു ചൊല്ലിൻറവനുടയ അർത്ഥസാമർത്ഥ്യമാരാഴ്‌വിതു.

ഏതേന മിഥസ്സമവായോ വ്യാഖ്യാതഃ.

ഇന്നിക്ഷേപദ്രവ്യംകൊണ്ടേ മിഥസ്സമവായമാരാഴ്‌വിതു. നിർജ്ജനദേശത്തുണ്ടാമാനഗാന്ധർവ്വവിവാഹാദികളുമാരാഴ്‌വിതു. ഇവ്യ മില്ല എൻറുചൊല്ലുകിൽ ഗൂഢസാക്ഷ്യാദിപ്രയോഗമിവ്വണ്ണമാരാഴ്‌വിതു. ശ്ലോകം:—

തസ്മാത്സാക്ഷിമദച്ഛന്നം കുര്യാത്സമ്യഗ്വിഭാഷിതം.
സോപധൌ രാജ്ഞാ ന കാര്യ്യം ദേശകാലാഗ്രവർണ്ണതഃ.

ഇതി കൌടലീയാർത്ഥശാസ്ത്രേ ധർമ്മസ്ഥീയേ തൃതീയാധികരണേ ദ്വാദശോഽധ്യായഃ ഔപനിധികം, ആദിതഃ ഏകോനസപ്തതിതമഃ.

ആകിൻറമെയിനാൽ ഒരു കാര്യം ചെയ്കിൽ അക്കാര്യം സാക്ഷിമത്തുമായ് അച്ഛന്നവുമായ് സമ്യക്കായ് ചൊല്ലുവിതും ചെയ്തു കിടപ്പിതു. ദേശമും കാലമും എണ്ണ(മ്)മുരുവുഞ്ചിലാവിച്ചു കിടപ്പിതു, സ്വജനത്തിനോടും പരജനത്തിനോടും.

ധർമ്മസ്ഥീയത്തിൽ പന്തിരണ്ടാമദ്ധ്യായമും
ഔപനിധികമും മുടിഞ്ചിതു.

---

## പ്രക. ൭൰. ദാസകർമ്മകരകല്പഃ.

“ദാസകർമ്മകരകല്പഃ” എൻപിതു സൂത്രം. ദാസരാവോർ പിറന്തുള്ളടിയാർ, കർമ്മകരരാവോർ — ഉഴവുഴിയിക്കുമവരല്ലും ഗോപാലകരുമെൻറിങ്ങ്ജാതികൾ. അവരുടെ കല്പമാവിതു ഒററി ക്കവെക്കുമാറും ഭരിക്കുമാറുമെൻറിങ്ങ്ജാതികൾ ചൊല്ലിൻറതെൻപിതു സൂത്രാർത്ഥം. സംബന്ധമാവിതു, ദാസാഹിതകാഭ്യാമപ്രാപ്തവ്യവഹാരാഭ്യാമെൻറുള്ള ഗ്രന്ഥത്തിൽ മനുഷ്യരെ ആധിവെക്കുമാറു ചൊല്ലീതു. വിക്രീതക്രീതാനുശയസൂത്രത്തിൽ മനുഷ്യരെ വില്ക്കുമാറു ചൊല്ലീതു. അവ്വണ്ണം ഗൃഹക്ഷേത്രചതുഷ്പദങ്ങളെക്കണക്കെ മനുഷ്യരേയും വിൽക്കുമാറു ചൊന്നെടത്തിപ്പോൾ ആരെ വിൽക്കവുമൊററി വെയ്ക്കുവുമാവിതെന്നുമതറിവാനായ്ക്കൊണ്ടു ചൊല്ലിൻറതെൻപിതു സംബന്ധം.

ഉദരദാസവർജ്ജമാര്യപ്രാണമപ്രാപ്തവ്യവഹാരം ശൂദ്രം വിക്രയാധാനം നയതഃ സ്വജനസ്യ ദ്വാദശപണോ ദണ്ഡഃ. വൈശ്യം ദ്വിഗുണഃ, ക്ഷത്രിയം ത്രിഗുണഃ, ബ്രാഹ്മണം ചതുർഗ്ഗുണഃ. പരജനസ്യ പൂർവ്വമധ്യമോത്തമവധാ ദണ്ഡാഃ ക്രേതൃശ്രോതൄണാം ച.

ഉദരദാസരാവോർ ആഹാരമില്ലയായിട്ടിരുന്നവർക്കു ചോറും പുടവയും കൊടുത്തു രക്ഷിച്ചുകൊള്ളപ്പട്ട കൂട്ടമവർകൾ. അവരെ ഴിൻറിയേ) ആര്യ(പ്രമാ?പ്രാ)ണം ഇരിക്കുമവരെ അപ്രാപ്തവ്യ

വഹാരത്വമായിരിക്കും ശൂദ്രരെ ചാന്ന ജനം വില്ക്കുകൊണ്ടു പോകിലുമൊററിവെയ്ക്കുകൊണ്ടുപോകിലും പണ്ണിരണ്ടുപണം ദണ്ഡം. ഇങ്ങനെ ഇരുന്ന വൈശ്യനെ വില്ക്കുകൊണ്ടുപോകിലും (ഒററിവെയ്ക്കുക്കൊണ്ടുപോകിലും) ഇരുപത്തുനാലുപണം ദണ്ഡം. ക്ഷത്രിയനെ സ്വജനം കൊണ്ടുപോയ് വിൽക്കിൽ (ഒററിവെയ്ക്കിൽ) മുപ്പത്താറുപണം ദണ്ഡം. ബ്രാഹ്മണനെ സ്വജനം കൊണ്ടുപോയ് വിൽക്കിൽ, (ഒററിവെയ്ക്കിൽ) നാല്പത്തെട്ടുപണം ദണ്ഡം. പിററർ ശൂദ്രാദികളെ കൊണ്ടുപോയ് വിൽക്കിൽ, (ഒററിവെയ്ക്കിൽ) പൂർവ്വം സാഹസദണ്ഡം. വൈശ്യനേയും ക്ഷത്രിയനേയും വിൽക്കിൽ, (ഒററിവെയ്ക്കിൽ) മദ്ധ്യമ (ഉത്തമ)സാഹസദണ്ഡം. ബ്രാഹ്മണനെ വിൽക്കിൽ, (ഒററിവെയ്ക്കിൽ) വധം. ഈ വിൽക്കിൻറവരും പട്ടും ദണ്ഡമേ വിലെക്കു കൊള്ളുമവനും സാക്ഷിപ്പെടിൻറവനും.

മ്ലേച്ഛാനാമദോഷഃ പ്രജാം വിക്രേതുമാധാതും വാ ന ത്വേവാര്യസ്യ ദാസഭാവഃ.

മ്ലേച്ഛരാവോർ ചോനകരും പല്ലവരും, അവരാം ആരും വിററും (വിലക്കു?ഒററി)കൊടുത്തും പിഴ ഇല്ല. അവരാംമേൽ പിറന്നജനത്തെ വിലക്കു കൊള്ളപ്പെറാർ, ആര്യൻക്കു ദാസ(ഭാവ)മില്ല.

അഥവാര്യമാധായ കുലബന്ധന [1]ആര്യാണാമാപദി നിഷ്ക്രയം ചാധിഗമ്യ ബാലം സാഹായ്യദാതാരം വാ പൂർവ്വം നിഷ്ക്രീണീരൻ.

അൻറിയെ മററുചില ആരിയന്മാർക്കു ദ്രോഹം വരുവിത്തു താൻ കുടിക്കേ ദ്രോഹം വരുവിത്തു താൻ ചെയ്യിൽ ഒരാര്യനെ ഒററിയായ് വച്ചിട്ടു അതിന്നുവേണ്ടുമള്ള(വു)ധനം നേടിക്കൊണ്ടു മുന്നം ബാലനായുള്ളവനെച്ചോൻറുകൊാംവിത്തു. ബാലനില്ലായ്കിൽ മുന്നം സാഹായ്യദാതാവിനെച്ചോല്വിത്തു.

സകൃദാത്മാധാതാ നിഷ്പതിതഃ സീദേത്. ദ്വിരന്യേനാഹിതകഃ. സകൃദുഭൗ പരവിഷയാഭിമുഖൗ.

തന്നെത്താനേ ഒററിവെച്ചിട്ടു ധനംകൊണ്ടു ഒളിച്ചോട്ടുവോനാകിൽ പിന്നെ ചൊൽപൊറാൻ. മറെറാരുത്തനാലൊററിവെയ്ക്കപ്പെട്ടവൻ രണ്ടുരുടെ ഒളിച്ചുപോവോനാകിൽ ചൊൽ

1. 'ആര്യാണാമാപദി' M. S. S. and P. S. S.

പെറാൻ. താനൊററിവയ്ക്കപ്പെട്ടവനും പിറരാലൊററിവെയ്ക്കപ്പെട്ടവനും ഇങ്ങവരും പരവിഷയമെ നോക്കിപ്പോവാൻ നിനെക്കിലും ഒരുക്കാൽ പോകിലും ചൊൽപെറാർ.

* വിത്താപഹാരിണോ വാ ദാസസ്യാര്യഭാവമപഹരതോऽർധദണ്ഡഃ. നിഷ്പതിതപ്രേതവ്യസനിനാമാധാതാ മൂല്യം ഭജേത.

പിറന്നുള്ളടിയാൻ അന്യനായുള്ള തൻസ്വാമിയുടെ ധനം കൊണ്ടുപോകിൽ കള്ളർക്കു ചൊന്ന ദണ്ഡത്തിൽ പാതി ദണ്ഡം. ഒററികൊണ്ടവൻ ദോഷത്തിനാലൊളിച്ചുപോകിലും ചാകിലും ദീർഘരോഗാദികളുളവാകിലും വച്ചവൻ അതറ്റംപെറുംവില കൊള്ളക്കടവിയൻ.

പ്രേതവിൺമൂത്രോച്ഛിഷ്ട[1]ഗ്രാഹണമാഹിതസ്യ നഗ്ന[2]സ്നാപനം ദണ്ഡപ്രേക്ഷണമതിക്രമണം ച സ്ത്രീണാം മൂല്യനാശകരം. ധാത്രീപരിചാരികാർധസീതികോപചാരികാണാം ച മോക്ഷകരം. സിദ്ധമുപചാരകസ്യാഭിപ്രജാതസ്യ അപക്രമണം.

ആഹിതരെക്കൊണ്ടു ശവമും വിൺമൂത്രങ്ങളെ(യും) വിലക്കിലും, ഒററിസ്ത്രീകളെക്കൊണ്ടു നഗ്നരായിരുന്നു നീരാട്ടിക്കിലും തകക്കിലും അവരെ ഉപഭോഗിക്കിലും മുതൽ പിഴക്കും. ധാത്രീ പരിചാരിക, അർധസീതിക ആവോർ കർഷകസ്ത്രീ, (ഉപചാരിക) ഇവരെ, ഒററിവെക്കപ്പെട്ടവരെക്കൊണ്ടു ശവപുരീഷോച്ഛിഷ്ടാ(ധ?പന)യനാദികൾ ചെ(യ്ക്കി?യ്യിക്കി)ൽ ചൊൺറാരെപ്പെട്ടവർ. ഉപചാരകനാവോൻ ദാസിക്കു ചോറു കൊടുത്തു ദാസിയുടെയ സ്വാമിക്കു അതേ കൂലിയായ് പണിചെയ്യുമവൻ. അവനു ദാസിയിൽ പ്രജ ഉണ്ടായാൽ കാലം തികയാതേയും പോകപ്പെറും.

---

1. 'ഗ്രാഹിണാം' M. S. S. 2. 'സ്ഥാപനം' M. S. S. and P. S. S.

* 'ദാസന്റെ ധനം അപഹരിക്കുകയോ അവന്റെ ആര്യത്വത്തെ അപഹരിക്കുകയോ ചെയ്യുന്നവന് അർധദണ്ഡം. (ആര്യന്റെ വിക്രയാധാനങ്ങളിൽ പറഞ്ഞതിന്റെ പകുതി ദണ്ഡം)'

കൊച്ചി പ്രസിദ്ധീകരണം അർത്ഥശാസ്ത്രം.'

ഇവിടെ 'വാ' എന്ന ശബ്ദം കാണുന്നതുകൊണ്ടു ഇപ്രകാരമർത്ഥം പറഞ്ഞാൽ കൊള്ളുമെന്നു തോന്നുന്നു.

'വിത്താപഹാരിണഃ' സ്വാമിയുടെ വിത്തത്തെ അപഹരിച്ച ദാസനും 'ദാസസ്യ' ശൂദ്രദാസന്റെ, 'ആര്യഭാവം അപഹരതഃ'_ ദാസ്യഭാവത്തിൽ നിന്നും മോചിപ്പിക്കാത്ത യജമാനനും' എന്നു അർത്ഥം.

ധാത്രീമാഹിതികാം വാ അകാമാം സ്വവശാമധിഗച്ഛതഃ പൂർവ്വഃ സാഹസദണ്ഡഃ, പരവശാം മധ്യമഃ. കന്യാമാഹിതികാം വാ സ്വയമന്യേന വാ ദൂഷയതഃ മൂല്യനാശഃ ശുല്കം തദ്‌ദ്വിഗുണശ്ച ദണ്ഡഃ.

ധാത്രി ആഹിതയാകിൽ മനമിൻറിയെ ഇരിക്കച്ചെയ്തേ ഗമിപ്പോനാകിൽ പൂർവ്വം സാഹസദണ്ഡം. ഭർത്തൃവശയായിരുന്നവളെ ഗമിക്കിൽ മദ്ധ്യമം സാഹസദണ്ഡം. കന്യക ആഹിതയായിരുന്നവളെ താനേ താൻ, മറെറാരുത്തരെക്കൊണ്ടു താൻ ദൂഷിക്കിൽ മുതൽ കെട്ടും, പെണ്ണിന്നു ശുല്കമും കൊടുത്തു ശുൽക്കദ്വിഗുണം രാജാവിന്നു ദണ്ഡമും കൊടുപ്പിതു.

ആത്മവിക്രയിണഃ പ്രജാമാര്യാം വിദ്യാത്. ആത്മാധിഗതം സ്വാമികർമ്മാവിരുദ്ധം ലഭേത. *പിത്ര്യം ച ദായം. മൂല്യേന ചാര്യത്വം ഗച്ഛേത്. തേനോദരദാസാഹിതകൌ വ്യാഖ്യാതൌ.

തന്നെ വില്ക്കുമതിന്നുമുന്നേ പിറന്നതു അടിയാനാകാ. തന്നെ വിററവൻ താൻനേടിയ ധനം സ്വാമിക്കു കരുമം കെടാതെ തേടീതാകിൽ താനേ കൊള്ളപ്പെറും. മുതൽകൊടുത്തു തന്നെച്ചോൻറുകൊള്ളവും പെറും. ഇതുകൊണ്ടേ ഉദരദാസാഹിതന്മാരെയും ചൊല്ലിയോരാൽപ്പെട്ടിതു. അവരെല്ലാം താംതാങ്കൾ തേടിക്കൊള്ളവും താങ്കളേച്ചോൻറുകൊള്ളവും പെറും.

പ്രക്ഷേപാനുരൂപശ്ചാസ്യ നിഷ്ക്രയഃ

ആത്മവിക്രയിയായുള്ളവൻ തന്നെച്ചൊല്ലുംപോൾ തനക്കച്ചോൻറവായം താൻകൊണ്ട മുതലും കൊടുത്തിട്ടു ചൊല്‌വിതു.

ദണ്ഡപ്രണീതഃ കർമ്മണാ ദണ്ഡമുപനയേത്.

ദണ്ഡപ്രണീതനാവോൻ ദണ്ഡപ്പെട്ടവനുക്കു ധനമില്ലയായിട്ടു [1]ചെയ്യപ്പെട്ടവൻ. അവൻ പണിചെയ്തു പെകുപ്പിതു.

ആര്യപ്രാണോ ധ്വജാഹൃതഃ കർമ്മകാലാനുരൂപേണ മൂല്യാർദ്ധേന വാ വിമുച്യേത.

1. 'കൈ വെയ്ക്കപ്പെട്ട' ക. പാഠം.

* ഈ വാക്യത്തിനു ഭാഷ കാണുന്നില്ല.

ആയുധപ്രാണനാവോൻ അഭിജാതൻ. അവൻ യുദ്ധത്തിൽ പിടിച്ചുകൊള്ളപ്പെട്ടവൻ തന്റെടയ കരുമത്തുക്കും കാലത്തുക്കും തന്നെ വിലയിട്ട വിലയിൽ പാതി കൊടുത്തു ചൊൻറുകൊൾവിതു.

ഗൃഹജാതദായാഗതലബ്ധക്രീതാനാമന്യതമം ദാസമൂനാഷ്ടവർഷം വിബന്ധുമകാമം നീചേ കർമ്മണി വിദേശേ ദാസീം വാ സഗർഭാമപ്രതിവിഹിതഗർഭഭർമ്മണ്യാം വിക്രയാധാനം നയതഃ പൂർവ്വഃ സാഹസദണ്ഡഃ, ക്രേതൃശ്രോതൄണാം ച.

ദാസൻ ഗൃഹജാതൻ താൻ ദായഗതൻതാൻ ലബ്ധൻ ക്രീതനെൻറിന്ത നാലവരിലൊരുത്തൻ, എട്ടാണ്ടു പോവിതുചെയ്യാതെ ബന്ധുക്കളുമായി[1]രിക്കുമവനെക്കൊണ്ടു നീചമായിരുന്ന കർമ്മങ്ങൾ ചെയ്യിക്കിലും ദേശാന്തരത്തിൽ കൊണ്ടുപോയ് വില്പാൻ നിനെക്കിലും, ദാസി ഗർഭിണിയായിരുന്നവളെ ഈറ്റെഴുവാൻ വേണ്ടും ധനം കൊടാതെ കൊണ്ടുപോയ് വില്ക്കിലും [2]പൂർവ്വം സാഹസദണ്ഡം. വിലക്കുകൊള്ളിൻറവരുക്കും സാക്ഷിപ്പടിൻറവരൾക്കും പൂർവ്വം സാഹസദണ്ഡം.

ദാസമനുരൂപേണ നിഷ്ക്രയേണാര്യമകുർവ്വതോ ദ്വാദശപണോ ദണ്ഡഃ. സംരോധശ്ചാകാരണാൽ. ദാസദ്രവ്യസ്യ ജ്ഞാതയോ ദായാദാഃ. തേഷാമഭാവേ സ്വാമീ.

ഒറ്റിവച്ച ദാസനെ അനുരൂപമായുള്ള ധനം കൊടുത്തു ചൊൻറുകൊള്ളായ്കിൽ പന്തിരണ്ടുപണം ദണ്ഡം. ദാസനെ ചാന്റവരൾ വളച്ചുവച്ചവനെച്ചൊല്ലിപ്പിതു. ദാസനുടെയ ധനത്തിനു ചാന്റ ദാസന്മാർ ദായം കൊൾവോർ. ചാന്റോരില്ലായ്കിൽ സ്വാമി കൊൾവിതു.

സ്വാമിനഃ [3]സ്വസ്യാം ദാസ്യാം ജാതം സമാതൃകമദാസം വിദ്യാത്. ഗൃഹ്യാ ചേൽ കുടുംബാർത്ഥചിന്തനി, മാതാ ഭ്രാതാ ഭഗിനീ ചാസ്യാഃ അദാസാഃ സ്യുഃ. ദാസം ദാസീം വാ നിഷ്ക്രീയ പുനർവിക്രയാധാനം നയതോ ദ്വാദശപണോ ദണ്ഡഃ, അന്യത്ര സ്വയംവാദിഭ്യഃ. ഇതി ദാസകല്പഃ.

---

1. (പിരിഞ്ഞി) എന്നുകൂടി ഉണ്ടെങ്കിൽ 'വിബന്ധും' എന്ന പദത്തിന്റെ അർത്ഥം യോജിക്കുമെന്നു തോന്നുന്നു.

2 (ഒററിവെയ്ക്കിലും) എന്നിരുന്നാൽ കൊള്ളാമെന്നു തോന്നുന്നു.

3. 'തസ്യാം', M. S. S. 'അസ്യാം.' P. S. S.

തന്നുടയ ദാസിയിൽ തനക്കു മകൻ പിറക്കിൽ പിറന്ന പ്രജയുമവരൾ താനുമടിയാരല്ല. അവളില്ലത്തിരുന്ന കുഡുംബമൂ മൎത്ഥമും കുറികൊണ്ടിരിപ്പോളാകിൽ അവളുടപ്പിറന്തോരും തായു മടിയാരല്ല.

ദാസനെയും ദാസിയെയുമഞ്ചൊൻറുകൊണ്ടിരണ്ടാമതു വിൽകിൽ പന്തിരണ്ടുപണം ദണ്ഡം., താങ്കളെ ചൊല്ലാക്കാൽ. ദാസകല്പം മുടിഞ്ഞിതു.

കൎമ്മകരസ്യ കൎമ്മസംബന്ധമാസന്നാ വിദ്യുഃ. യഥാസംഭാഷിതം വേതനം ലഭേത. കൎമ്മകാലാനുരൂപമസംഭാഷിത[1]വേതനഃ. കൎഷകഃ സസ്യാനാം, ഗോപാലകഃ സൎപ്പിഷാം, വൈദേഹകഃ പണ്യാനാം ആത്മനാ വ്യവഹൃതാനാം, ദശഭാഗമസംഭാഷിതവേതനോ ലഭേത. സംഭാഷിതവേതനസ്തു യഥാസംഭാഷിതം.

കൎമ്മകരകല്പഞ്ചൊല്ലിൻറതു. കൎമ്മകരരാവോർ കർഷകഗോപാലകന്മാർ, അവരൾ പണി മററരികത്തു പണിചെയ്യുമവരൾ അറിവിതു. അവരളമഞ്ഞ കൂലിയും കൊൾവിതു. കൂലി അമയാത്തവരൾ കൎമ്മത്തിന്നും കാലത്തിന്നും തക്കവാറു കൊൾവിതു. അതു് എത്തനഎൻറാൽ ഉഴവൻ നെല്ലിൽപതവാരംകൊൾവിതു, ഇടയൻ നെയ്യിൽ പതവാരം, വൈദേഹകൻ പണ്യങ്ങളിൽ പതവാരം. ഇതു അസംഭാഷിതവേതനംകൊള്ളുമാറു. അമഞ്ഞുകൊൾകിൽ അമഞ്ഞതു പിഴയാതേ കൊള്ളപ്പെറും.

കാരുശില്പികുശീലവചികിത്സകവാഗ്ജീവനപരിചാരകാദിരാശാകാരികവൎഗ്ഗസ്തു യഥാന്യസ്തദ്വിധഃ കുൎയ്യാൽ, യഥാ വാ കുശലാഃ കല്പയേയുഃ തഥാ വേതനം ലഭേത. സാക്ഷിപ്രത്യയമേവ സ്യാൽ. സാക്ഷിണാമഭാവെ യതഃ കൎമ്മതതോഽനുയുഞ്ജീത.

കാരുശില്പികുശീലവചികിത്സകവാഗ്ജീവനപരിചാരകാദികൾ പരരെ ആശപ്പെട്ടുനിൽക്കും വർഗങ്ങൾക്കു കൂലി മററ അജ്ജാതികൾ ചൊല്ലുമളവുതാൻ, മററുകു(ശീ?ശ)ലരായുള്ളവരൾ കല്പിക്കുമാറുതാൻ കൂലികൊൾവിതു. കൂലിയിൽ വിപ്രതിപത്തിയുണ്ടാകിൽ സാക്ഷികളെ വിചാരിപ്പിതു. അവരൾ ചൊന്നവണ്ണം

1. 'വേതനം' T. S. S. and M. S. S.

കൊടുപ്പിതു. സാക്ഷികളില്ലാകിൽ പണ്ടു പണിചെയ്തുവിടത്തു കൊണ്ടളവു കൊടുപ്പിതു.

വേതനാദാനേ ദശബന്ധോ ദണ്ഡഃ ഷട്പണോ വാ. അപവ്യയമാനേ ദ്വാദശപണോ ദണ്ഡഃ പഞ്ചബന്ധോ വാ.

കൂലി കൊടാതൊഴികിൽ അമഞ്ഞുള്ള കൂലിയിൽ പതവാരം താനാറു പണംതാൻ ദണ്ഡം. കൊണ്ടിട്ടില്ലെൻറുചൊല്ലുകിൽ പന്തിരണ്ടുപണം ദണ്ഡംതാൻ കൂലിയിലഞ്ചൊൻറുതാൻ ദണ്ഡം.

നദീവേഗജ്വാലാസ്തേനവ്യാളോപരുദ്ധഃ സർവ്വസ്വപുത്രദാരാത്മദാനേനാർത്തസ്ത്രാതാരമാഹൂയ നിസ്തീർണ്ണഃ കുശലപ്രദിഷ്ടം വേതനം ദദ്യാത്. തേന സർവ്വത്രാർത്തദാനാനുശയാ വ്യാഖ്യാതാഃ.

നദീവേഗത്തിനാൽ താൻ, ജ്വാലയാൽതാൻ, കള്ളരാൽ താൻ, വ്യാളങ്ങളാൽ താൻ ഉപരുദ്ധനായിട്ടു തന്നെ രക്ഷിക്കുമവരുക്കു തന്നുടയ സർവ്വസ്വമും പുത്രരെയും ദാരങ്ങളെയും കൂട കൊടുപ്പാൻ ചൊല്ലി, തന്നെ ഒരുത്തൻ രക്ഷിച്ചു തനക്കു ദ്രോഹമൊഴിഞ്ഞപ്പോൾ രക്ഷിച്ചവനെ വിളിച്ചു രക്ഷിച്ചതിനു കുശലർ ചൊന്ന കൂലി കൊടുപ്പിതു. മററുമാർത്തദാനാനുശയങ്ങളെല്ലാമും ഇവ്വണ്ണമേ.

[1]ലബ്ധ്വാ പുംശ്ചലീ ഭോഗം സംഗമസ്യോപലിംഗനാത്
അതിയാച്ഞാ തു ജീയേത ദൌർമ്മത്യാവിനയേന വാ.

ഇതി കൌടലീയാർത്ഥശാസ്ത്രേ ധർമ്മസ്ഥീയേ തൃതീയാധികരണേ ത്രയോദശോഽദ്ധ്യായഃ ദാസകർമ്മകരകല്പേ ദാസകല്പഃ, കർമ്മകരകല്പേ സ്വാമ്യധികാരഃ ആദിതഃ സപ്തതിതമോഽദ്ധ്യായഃ.

ശ്ലോകാർത്ഥമാവിതു — പുംശ്ചലിക്കു ഭോഗംകൊള്ളലാം സംഗമിച്ചതിനു അടയാളം കാട്ടുവോളാകിൽ. താൻപെറുമളവൻറിയേ പെരുകവേണ്ടുകിലും കഥകഴിഞ്ഞുകാലം കഴിക്കിലും ഔപരിഷ്ടാദികൾ ചെയ്യാതേ ഒഴികിലും കൂലി പെറാൾ.

ദാസകർമ്മ(ക)രകല്പമാകിൻറ സൂത്രമും ധർമ്മസ്ഥീയത്തിൽ പതിമൂൻറാമദ്ധ്യായമും മുടിഞ്ഞിതു.

---

1. ഈ ശ്ലോകത്തിന്റെ അർത്ഥം ശാമാശാസ്ത്രികളുടെ തർജ്ജിമയിൽ വേറെ വിധത്തിൽ കാണുന്നു

## പ്രക. ൯൯. കർമ്മകരകല്പഃ സംഭൂയസമുത്ഥാനം.

ഗൃഹീത്വാ വേതനം കർമ്മ അകുർവതോ ഭൃതകസ്യ ദ്വാദശപണോ ദണ്ഡഃ. സംരോധ[1]ശ്ചാകരണാത്.

ദാസകർമ്മകരകല്പമാകിന്റ സൂത്രത്തിൽ ഇരണ്ടാമദ്ധ്യായം ചൊല്ലിന്റിതു. സംബന്ധമാവിതു കീഴെ അദ്ധ്യായത്തിൽ അരിയും ജീവിതമും നിച്ചൽ പടി കൊള്ളാതെ കരുമത്തുക്കു തക്കവാറു കൃഷിക്ക പോമാറു കീഴ് ചൊല്ലീതു. ഇപ്പോൾ അരിയും ജീവിതമുമമഞ്ഞിരിക്കുമവരുടെയ വ്യാപാരഞ്ചൊല്ലിന്റിതു.

വേതനങ്കൊണ്ടു പണി ചെയ്യാതെ ഇരിക്കുമവന്നു പന്തിരണ്ടു പണം ദണ്ഡം. തളച്ചുവച്ചുപ്പണികൊള്ളപ്പെറുവർ.

അശക്തഃ കുത്സിതേ കർമ്മണി വ്യാധൌ വ്യസനേ വാ അനുശയം ലഭേത, പരേണ വാ കാരയിതും. തസ്യ [2]വ്യയകർമ്മണാ ലഭേത ഭർത്താ വാ [3]കാരയിതും.

അശക്തനാകിലും കർമ്മം കുത്സിതമാകിലും വ്യാധി ഉണ്ടാകിലും വ്യസനത്തിലും ഒഴിയവും പെറും. മറെറാരുത്തരെക്കൊണ്ടു തനക്കായും പണിചെയ്യിക്കയും പെറും. ഇവർക്കു വ്യാധ്യാദികളുളവാകിൽ സ്വാമിയും മറെറാരുത്തന്നു വേതനം കൊടുത്തു പണി കൊള്ളപ്പെറും.

നാന്യസ്ത്വയാ കാരയിതവ്യോ മയാ വാ നാന്യസ്യ കർത്തവ്യമി[4]ത്യവരോധേ *ഭർത്തുരകാരയതോ ഭൃതകസ്യാകുർവതോ വാ ദ്വാദശപണോ ദണ്ഡഃ. കർമ്മനിഷ്ഠാപനേ ഭർത്തുരന്യത്ര ഗൃഹീതവേതനോ നാസകാമഃ കുര്യാത്.

നീ മറെറാരുത്തനെക്കൊണ്ടു പണി കൊള്ളുവും പെറായ്. ഞാനും മറെറാരുത്തർക്കു പണി ചെയ്യവും പെറേനെന്റു അമഞ്ഞിട്ടു സ്വാമിക്കു ഒഴികിൽ... ... ... ... ... ... ... ... ...

†ഉപസ്ഥിതമകാരയതഃ കൃതമേവ വിദ്യാദിത്യാചാര്യാഃ. ... പണിചെയ്യാൻകൊണ്ടു കൂലിതരും എന്റാചാര്യന്മാർചൊല്ലുവിതു.

---

1. 'ശ്ചോകാരണാത്' T. S. S. 2. 'വ്യയം കർമ്മണാ' M. S. S. and P. S. S. 3. 'കാരയൻ' M. S. S. 4. 'ത്യപരെ' എന്നു M. S. S. 'ത്യവിരോധെ' P. S, S.

* 'ഭർത്തുരകാരയതഃ.....കുര്യാത്' എന്നതുവരെയുള്ള ഭാഷ കാണുന്നില്ല.

† 'ഉപസ്ഥിതമകാരയതഃ' എന്ന ഭാഗത്തിനു ഭാഷ കാണുന്നില്ല. "അവരോധാന്തരോധേന കർമ്മ കർത്തുമുപസ്ഥിതം കർമ്മകരം അകാരയതോ ഭർത്തുഃ, കൃതമേവ വിദ്യാത്. അകൃതമപി കർമ്മ കൃതം ജാനീയാത്" എന്നർത്ഥം T. S. S-ൽ കാണുന്നു.

നേതി [1]കൌടല്യഃ. കൃതസ്യ വേതനം, നാകൃതസ്യാസ്തി. സ ചേദല്പമപി കാരയിത്വാ ന കാരയേത്, കൃതമേവ അസ്യ വിദ്ധ്യാത്. ദേശകാലാതിപാതനേന കൎമ്മണാമന്യഥാകരണേ വാ [2]നാസകാമഃ കൃതമനുമന്യേത. സംഭാഷിതാദധികക്രിയായാം [3]പ്രയാസം ന മോഘം കുൎയ്യാത്.

അല്ലയെൻറു കൗടല്യൻ പക്ഷം. പണിചെയ്തതിന്നേ കൂലി ഉള്ളീതു, ചെയ്യാത്തതിന്നു കൂലി ഇല്ല. അതിനിൽ വിശേഷമുണ്ടു. കരുമങ്ങളെ ചെയ്തിട്ടു സ്വാമി കുറവായൊഴികിൽ അപ്പണിക്കു തികയക്കൂലി കൊള്ളപ്പെറും. അമഞ്ഞപണി അമഞ്ഞദേശത്തും അമഞ്ഞകാലത്തും പണി ചെയ്യാതെ ഒഴികിൽ തനക്കു വാസിയാക്കാൽ കൂലി കൊടാതൊഴിയപ്പെറും. അമഞ്ഞപണിയിലേറച്ചെയ്കിൽ ഒട്ടു കൂലി ഏറക്കൊടുപ്പിതു.

തേന സങ്ഘഭൃതാ വ്യാഖ്യാതാഃ. തേഷാമാധിഃ സപ്തരാത്രമാസീത. തതോഽന്യമുപസ്ഥാപയേത്. [4]കൎമ്മനിഷ്പാകം ച. ന ചാനിവേദ്യ ഭൎത്തുഃ സങ്ഘഃ [5]കഞ്ചിത് പരിഹരേദ്, [6]ഉപനയേദ് വാ. തസ്യാതിക്രമേ ചതുൎവ്വിംശതിപണോ ദണ്ഡഃ. സങ്ഘേന പരിഹൃതസ്യാൎദ്ധദണ്ഡഃ ഇതി ഭൃതകാധികാരഃ.

ഒരുത്തനെക്കൊണ്ടേ സംഘഭൃതന്മാർ പണിയും ചൊന്നോരിൽ ചെട്ടിതെൻറിയൻറിട്ടിതു. പണിചെയ്കവുമ്മെയ്യിക്കവും പെറീരെൻറുള്ള ഒട്ടുപണി എഴുനാളെക്കേ ആവിതു. എഴുനാറം കഴിഞ്ഞാൽ മററു ചിലരെക്കൊണ്ടു പണികൊള്ളപ്പെറും. സംഘത്തിലൊരുത്തനെ ദോഷമിൻറിയേ കളയപ്പെറാർ. കളകിൽ ഇരുപത്തുനാലുപണം ദണ്ഡം. കളയപ്പെട്ടവൻ സ്വാമിക്കു ചൊല്ലാതേ പോകിൽ പന്തിരണ്ടുപണം ദണ്ഡം.

ദാസകരകൎമ്മകല്പം എന്നും സൂത്രം മുടിഞ്ചിതു.

---

1. കൌടില്യഃ M. S. S. and P. S. S. 2. നാസകാമഃ M. S. S. 3. 'പ്രയാസാൻ മോഘം' M. S. S. 'പ്രയാസം മോഘം' P. S. S. 4. കൎമ്മനിഷ്പാകം പൂൎവ്വസംഘകൃതകൎമ്മപരിമാണം എന്നു T. S. S. 5. കിഞ്ചിദ്. M. S. S. and P. S. S. പാഠം. 6. അപനയേത് M. S. S. and P. S. S.

**സങ്ഘഭൃതാഃ സംഭൂയസമുത്ഥാതാരോ വാ യഥാസംഭാഷിതം വേതനം സമം വാ വിഭജേരൻ.**

“സംഭൂയസമുത്ഥാനം” എൻപിതു സൂത്രം. പലർകൂടി ഒരു കർമ്മത്തിങ്കൽ പ്രവൃത്തിക്കുമാറു ചൊല്ലിൻറതെൻപിതു സൂത്രാർത്ഥം. സംബന്ധമാവിതു കർമ്മകരർ ഇരണ്ടു ജാതി—കൂലികൊണ്ടു പണി ചെയ്യുമവരും തങ്ങൾക്കു പണി ചെയ്യുമവരും. കൂലിക്കു പണി ചെയ്യുമവരുടെയ വിയാപാരത്തെച്ചൊല്ലിത്തു. ഇപ്പോൾ തങ്ങൾക്കു പണിചെയ്യുമാറു ചൊല്ലിൻറതെൻപിതു സംബന്ധം. സംഘഭൃതകരാവോർ സമുദായകർമ്മത്തെച്ചെയ്യുമവരും. സംഭൂയസമുത്ഥാ(താ)ക്കളാവോർ കൂററുവാണിയത്താൻ കൂററുഴവുതാൻ ചെയ്യുമവരും. അവരും യഥാസംഭാഷിതവേതനത്താൻ വേതനസമത്താൻ കൂറിട്ടുകൊൾവിതു.

**കർഷകവൈദേഹകാ വാ സസ്യപണ്യാരംഭപര്യവസാനാന്തരേ സന്നസ്യ യഥാകൃതസ്യ കർമ്മണഃ പ്രത്യംശം ദദ്യുഃ. പുരുഷോപസ്ഥാനേ സമഗ്രമംശം ദദ്യുഃ. സംസിദ്ധേ തൂ[1]ദ്ധൃതപണ്യേ സന്നസ്യ തദാനീമേവ പ്രത്യംശം ദദ്യുഃ. സാമാന്യാ ഹി പഥി സിദ്ധിശ്ചാസിദ്ധിശ്ച.**

കർഷകരും വൈദേഹകരും സസ്യപണ്യങ്ങളുടെയ ആരംഭപര്യവസാനത്തിനിടയേ കൂട്ടയവൻ വ്യാധിപ്പെട്ടകിൽ അവൻ ചെയ്തകർമ്മത്തിനു തക്കുളവു അംശം കൊടുപ്പിതു. മറെറാരുത്തനെക്കൊണ്ടു താൻ മററുപണി ചെയ്കിൽ അംശം തികയക്കൊടുപ്പിതു. കൂററുവാണിയം ചെയ്യുമവരും ദേശാന്തരത്തിനു പോകവെണ്ണി ചരക്കു വായനം ചെയ്യുവെണ്ണി ചരക്കു വായനത്തിൻമേലേററി അതുവിടുവാനിരിക്കുമ്പോൾ, കൂട്ടയോനൊരുത്തൻ നോയപട്ടകാൽ അവൻറെയ ചരക്കു വരുമളവു ഇറക്കിക്കൊടുപ്പിതു. വഴിയിൽവരും സിദ്ധികളിരണ്ടുമിരുവർക്കുമൊക്കുമാകിൻറമെയാൽ.

**പ്രക്രാന്തേ തു കർമ്മണി സ്വസ്ഥസ്യാപക്രാമതോ ദ്വാദശപണോ ദണ്ഡഃ. ന ച പ്രാകാമ്യമപക്രമണേ.**

കൃഷ്യാദികർമ്മം തുടങ്ങീട്ടു സ്വസ്ഥനായിരിക്കച്ചെയ്തേ തന്നെക്കൊണ്ടു[2]പോക്കുവോനാകിൽ പന്തിരണ്ടുപണം ദണ്ഡം. അതു കൊടുത്തു കർമ്മമുമൊഴിയപ്പെറാൻ.

---

1. ‘ധൃതപണ്യേ’ M. S. S.
2. ‘പോണ്ടു’ ക. പാഠം.

[1]ചോരം തു ഭയേ[2]പൂർവ്വം കർമ്മണഃ പ്രത്യംശേന ഗ്രാഹയേത്, ദദ്യാത് പ്രത്യംശമഭയം ച. പുനഃ സ്തേയേ പ്രവാസനമന്യത്ര [3]ഗമനേ ച. മഹാപരാധേ തു ദൂഷ്യവദാചരേത്.

കള്ളൻ അഭയംകൊണ്ടു തന്നോടു കൂടി കക്കിൻറവനോടു അംശം കൊൾവാനായ് അമഞ്ഞു കേൾപ്പിച്ചുഞ്ചെയ്തു, കൂടിക്കട്ടവരെ കാട്ടിക്കൊടുക്കിൽ അമഞ്ഞംശവും കൊടുത്തു അഭയവും കൊടുപ്പിപ്പൂ. പിന്നെ എങ്ങാകിലും കക്കുകിൽ കൊൽവിപ്പൂ. ദേശാന്തരത്തിൽപ്പോയ് കക്കിലും കൊൽവിപ്പൂ. പ്രകാശവധമഞ്ചെതാൽ മഹാപരാധമെൻറു തോൻറുകിൽ ദൂഷ്യരെക്കണക്കെ ഉപാംശു വധം ചെയ്‌വിപ്പൂ.

യാജകാഃ സ്വപ്രചാരദ്രവ്യവർജ്ജം യഥാസംഭാഷിതം വേതനം [4]സമം വിഭജേരൻ.

യാജകരാവോർ ഋത്വിക്കൾ. അവരാം തങ്ങളുടെ വ്യാപാരത്തിന്ന ആഹത്യവിധിക്കിൻറ ദ്രവ്യമൊഴിയ മറെറാഴിഞ്ഞ ധനം യഥാസംഭാഷിതം കൂറിട്ടുവിപ്പൂ താൻ, കൊണ്ടാൻ കൂറിട്ടുവിപ്പൂ.

അഗ്നിഷ്ടോമാദിഷു ച ക്രതുഷു ദീക്ഷണാദൂർദ്ധ്വം യാജകഃ സന്നഃ പഞ്ചമമംശം ലഭേത. സോമവിക്രയാദൂർദ്ധ്വം ചതുർത്ഥമംശം, [5]മദ്ധ്യമോപസദഃപ്രവർഗ്ഗ്യോദ്വാസനാദൂർദ്ധ്വം [6]തൃതീയമംശം, [7]മദ്ധ്യാദൂർദ്ധ്വമർദ്ധമംശം, സുത്യേ പ്രാതസ്സവനാദൂർദ്ധ്വം പാദോനമംശം. [8]മാദ്ധ്യന്ദിനാത് സവനാദൂർദ്ധ്വം സമഗ്രമംശം ലഭേത, നീതാ ഹി ദക്ഷിണാ ഭവന്തി, ബൃഹസ്പതിസവനവർജ്ജം. പ്രതിസവനം ഹി ദക്ഷിണാ [9]ദീയന്തേ. തേനാഹർഗ്ഗണദക്ഷിണാ വ്യാഖ്യാതാഃ.

അഗ്നിഷ്ടോമാദികർമ്മത്തിൽ യാജകൻ ദീക്ഷാകർമ്മം ചെയ്തുവെച്ചു നോയ്പ്പട്ടുപോനാകിൽ അഞ്ചൊൻറംശത്തിൽ കൊൾവിപ്പൂ. സോമവിക്രയഞ്ചെയ്തു നോയ്പ്പട്ടുകിൽ താൻ പെരുമംശത്തിൽ.

1. "ചോരം" എന്ന ഭാഗത്തിന 'ഡാക്ടർ ശാമശാസ്ത്രി'കളുടെ തർജ്ജിമയിൽ വേറെ വിധത്തിൽ കാണുന്നു. Translation page 210. 2. 'പൂർവ്വഃ' M. S. S; 3. 'ഗമനം' M. S. S. and P. S. S; 4. 'സമം വാ' M. S. S. and P. S. S; 5. ലക്ഷവ്യാഖ്യാനരീത്യാ 'പ്രവർഗ്ഗ്യോദ്വാസനാദൂർദ്ധ്വം തൃതീയമംശം മദ്ധ്യമോപസദ ഊർദ്ധ്വമർദ്ധമംശം' എന്നായിരിക്കാം പാഠമെന്നു തോന്നുന്നു. 6. 'ദ്വിതീയ' M. S. S; 'ദ്വിതീയമംശം ലഭേത' P. S. S. and Ms. 2537; 7. 'മയാ' M. S. S. and Ms. 2537; 'മായാ' P. S. S; 8. 'മദ്ധ്യന്ദിനാത്' P. S. S; 9. 'ദീയതേ' M. S. S.

നാലൊൻറു പെറുവിതു. പ്രവർഗ്ഗ്യോപാസനമാകിൻറ കർമ്മം മുടിച്ചു നോയ്പ്പെട്ടകിൽ മൂൻറാം കൂറു സിദ്ധിക്കും. മദ്ധ്യമോപസദനേ മാകിൻറ കർമ്മം മുടിഞ്ഞു നോയ്പ്പെട്ടകിൽ രണ്ടാം കൂറു പെറുമെൻറ വാറു പാതി പെറും. സൌത്യകർമ്മത്തിൽ പ്രാതസ്സവനം മുടിച്ചു വച്ചു നോയ്പ്പെട്ടകിൽ നാലൊൻറു കുറയക്കൊള്ളാവിതു. മദ്ധ്യന്ദിനസവനം മുടിച്ചു നോയ്പ്പെട്ടകിൽ തികയക്കൊള്ളാം. അതിനാൽ എല്ലാ ദക്ഷിണകളും പ്രാപിതമാം ബൃഹസ്പതിസവനമൊഴിയ. ബൃഹസ്പതിസവനത്തിൽ പ്രതിസവനം ദക്ഷിണാദാനം.*

[1]സന്നാനാമാദശാഹോരാത്രാച്ശേഷഭൃതാഃ കർമ്മ കുര്യുഃ. അന്യേ വാ സ്വപ്രത്യയാഃ. കർമ്മണ്യസമാപ്തേ തു യജമാനഃ സീദേത്, ഋത്വിജഃ കർമ്മ സമാപയ്യ [2]ദക്ഷിണാം ഹരേയുഃ.

നോയ്പ്പെട്ടകിൻറവരും പത്തഹോരാത്രത്തിനകമേ മററു ചിലരെക്കൊണ്ടു താങ്കൾ ചെയ്യിപ്പിതു. അൻറിയേ യജമാനൻ സ്വേച്ഛയാ മററുചിലരെക്കൊണ്ടു കർമ്മം മുടിപ്പിതു. യജ്ഞംമുടിക്കുമ്മുന്നേ യജമാനൻ നോയ്പ്പെട്ടുവോനാകിൽ ഋത്വിക്കുകൾ കർമ്മം മുടിപ്പിതു.

[3]അസമാപ്തേ തു കർമ്മണി യാജ്യം യാജകം വാ ത്യജതഃ പൂർവ്വഃ സാഹസദണ്ഡഃ.

കർമ്മം മുടിക്കുംമുന്നേ യാജ്യനെത്താൻ (യാജകനെത്താൻ) പരിഹരിക്കിൽ പൂർവ്വം സാഹസദണ്ഡം.

അനാഹിതാഗ്നിഃ ശതഗുരയജ്വാ ച സഹസ്രഗുഃ
സുരാപോ വൃഷലീഭർത്താ ബ്രഹ്മഹാ ഗുരുതല്പഗഃ.
അസത്പ്രതിഗ്രഹേ യുക്തഃ സ്തേനഃ കുത്സിതയാജകഃ
അദോഷസ്ത്യക്തുമന്യോന്യം കർമ്മസങ്കരനിശ്ചയാത്.

ഇതി കൌടലീയാർത്ഥശാസ്ത്രേ ധർമ്മസ്ഥീയേ തൃതീയാധികരണേ ചതുർദ്ദശോഽദ്ധ്യായഃ. ദാസകർമ്മകരകല്പേ ഭൃതകാധികാരഃ. സംഭൂയസമുത്ഥാനം ആദിത ഏകസപ്തതിമഃ.

---

* 'തേനാഹർഗ്ഗണദക്ഷിണാ വ്യാഖ്യാതാഃ' എന്ന ഭാഗത്തിൻെറ വ്യാഖ്യാനം കാണുന്നില്ല.

1. 'സന്നാനാം...... എന്ന ഭാഗത്തിൻെറ വ്യാഖ്യാനം ശാമാശാസ്ത്രികളുടെ തർജ്ജിമയിൽ വേറെ വിധത്തിൽ കാണുന്നു. Page 211.

2. 'ദക്ഷിണാം ഹരേയുഃ' എന്നതിൻെറ ഭാഷ കാണുന്നില്ല. 'കർമ്മ സമാപയ്യ ദക്ഷിണാം തദർത്ഥാം ഹരേയുഃ' ശ്രീമൂലം Page 90. Vol, II.

3. 'അസമാപ്തേ തു' Ms. 2537.

ദോഷമൊണ്ടായിട്ടു പരിഹരിക്കുമവരെച്ചൊല്ലിൻറിതു. ശതഗുവായിട്ടു അനാഹിതാഗ്നിയായിട്ടിരിക്കുമവനും, സഹസ്രഗുവായിട്ടു യാഗങ്ങളെച്ചെയ്യാതെ ഇരിക്കുമവനും, സുരാപനും, വൃഷലീഭർത്താവും, ബ്രഹ്മഘ്നാവും, ഗുരുതല്പഗനും, അസത്പ്രതിഗ്രഹം കൊള്ളുമവനും, സ്തേനനും, കുത്സിതയാജകനും, ഇവരെപ്പരിഹരിക്കിൽ ദോഷമില്ല, കർമ്മസങ്കരനിശ്ചയവഴിമേൽ.

ധർമ്മസ്ഥീയത്തിൽ സംഭൂയസമുത്ഥാനമു പതിനാലാമദ്ധ്യായവും മുടിഞ്ചിതു.

---

## ൬൭. പ്രക. വിക്രീതക്രീതാനുശയഃ.

വിക്രീയ പണ്യമപ്രയച്ഛതോ ദ്വാദശപണോ ദണ്ഡഃ അന്യത്ര ദോഷോപനിപാതാവിഷഹ്യേഭ്യഃ.

'വിക്രീതക്രീതാനുശയഃ' എൻപിതു. സൂത്രം. വിക്രീതം വിറ്റതു. ക്രീതം വിലെക്കുകൊണ്ടതു ഇവ്വിരണ്ടിനുടയ അനുശയമാവിതു വിസംവാദം. അതു വിഷയഭേദവഴിമേൽ പ്രതിപാദിക്കിൻറിതെൻപിതു സൂത്രാർത്ഥം. സംബന്ധമാവിതു അദ്ധ്യക്ഷപ്രചാരത്തിൽ ക്രയവിക്രയവിധി ചൊല്ലീതു. അനുശയമും അനുശയദണ്ഡമും ചൊല്ലീതില്ലയാകിൻറമയാൽ അതു ചൊല്ലിൻറതെൻപിതു സംബന്ധം. ചരക്കു വില്പാൻ തെരിയാമ കൊണ്ടുതാൻ മുതൽകൊണ്ടിട്ടു താൻ ചരക്കു കൊടാതൊഴികിൽ പന്തിരണ്ടു പണം ദണ്ഡം, ദോഷോപനിപാതാവിഷഹ്യങ്ങളില്ലായ്കിൽ.

പണ്യദോഷോ ദോഷഃ. രാജചോരാഗ്ന്യുദ(കബാധഃ കാപാത) ഉപനിപാതഃ. ബഹുഗുണഹീനമാർത്തകൃതം വാ-വിഷഹ്യം.

ദോഷമാവിതു പണ്യദോഷം. ഉപനിപാതമാവിതു രാജചോരാഗ്ന്യുദകാപാതം. അവിഷഹ്യമാവിതു[1]ബഹുഗുണഹീനമാവിതു താൻ, ആർത്തകൃതം താൻ. ഇവില്ലായ്കാൽ ദണ്ഡം.

വൈദേഹകാനാമേകരാത്രമനുശയഃ. കർഷകാണാം ത്രിരാത്രം. ഗോരക്ഷകാണാം പഞ്ചരാത്രം. വ്യാമിശ്രാണാമുത്തമാനാം ച വർണ്ണാനാം [2]വൃത്തിവിക്രയേ സപ്തരാത്രം.

---

1. 'ഗുണഹീനം താൻ' ക. പാഠം.
2. 'വിവൃത്തിവിക്രയേ' എന്നു P. S. S. and Mysore പതിപ്പിലും Ms. 2537-ലും കാണുന്നു. ഡാക്ടർ ശാമശാസ്ത്രികളുടെ തർജ്ജമയിൽ 'നല്ല സാധനങ്ങളെയും ചീത്തസ്സാധനങ്ങളെയും കൂട്ടിക്കലർത്തി വ്യാപാരം ചെയ്താൽ' എന്നർത്ഥം കാണുന്നു.

വാണിയ(ക്കർ) ഒരു നാളെക്കു മീളപ്പെറുവർ. ഉഴവർ നെൽവിററത്തു മൂൻറുനാളെക്കു മീളപ്പെറുവർ. ഗോരക്ഷകന്മാർ പശ്ശു അഞ്ചുനാളിലകം മീളപ്പെറുവർ. വ്യാമിശ്രങ്കളായുള്ള വർണ്ണങ്കളുമുത്തമവർണ്ണങ്കളും തങ്ങളുടെയ വൃത്തിഹേതുകമായിരുന്ന ഭൂമി വിൽക്കുംപോൾ ഏഴുനാളകം മീളപ്പെറുവർ.

ആതിപാതികാനാം പണ്യാനാമന്യത്രാവിക്രേയമിത്യവിരോധേനാനുശയോ ദേയഃ. തസ്യാതിക്രമേ ചതുർവിംശതിപണോ ദണ്ഡഃ, പണ്യദശഭാഗോ വാ.

ആതിപാതികങ്കളായുള്ളവു ക്ഷീരദധികുസുമാദികൾ, അവു (തിരിയാമഃകിരയാഞ്ചെയ്താൽ മീളപ്പെറാർ. ഇച്ചൊന്ന നാൾകഴിച്ചു മീൾവാൻ നിനൈക്കിലിരുപത്തുനാലുപണന്താൻ ചരക്കിൽ പാതിവാരം താൻ ദണ്ഡം.

ക്രീതം പണ്യമപ്രതിഗൃഹ്ണതോ ദ്വാദശപണോ ദണ്ഡഃ, അന്യത്ര ദോഷോപനിപാതാവിഷഹ്യേഭ്യഃ. സമാനശ്ചാനുശയഃ വിക്രേതുരനുശയേന.

(തിരിയാമ?കിരിയം) ചെയ്തു കൊള്ളാതെ ഒഴികിൽ പന്തിരണ്ടുപണം ദണ്ഡം, ദോഷോപനിപാതാവിഷഹ്യങ്കളൊഴിച്ച്. കൊട്ടുത്തവനുക്കു ചൊന്ന അ(വ?ധി)ധിയേ മീളുവാനും കൊണ്ടവനുക്കും.

വിവാഹാനാം തു ത്രയാണാം പൂർവ്വേഷാം വർണ്ണാനാം പാണിഗ്രഹണാത്സിദ്ധമുപാവർത്തനം. ശൂദ്രാണാം ച പ്രകർമ്മണഃ. വൃത്തപാണിഗ്രഹണയോരപി ദോഷമൗപശായികം ദൃഷ്ട്വാ സിദ്ധമുപാവർത്തനം. [1]ന ത്വേവാഭിപ്രജാതയോഃ.

ബ്രാഹ്മണക്ഷത്രിയവൈശ്യന്മാർ പാണിഗ്രഹണം ചെയ്യുമളവു മീളപ്പെറുവർ. ശൂദ്രൻ യോനിക്ഷതി ചെയ്യുമളവെക്കും മീളപ്പെറുവൻ, പാണിഗ്രഹണം ചെയ്താലും ഔപശായികദോഷം ക്ലൈബ്യയോനിക്ഷതിയുണ്ടാകിലും ഒഴിയപ്പെറുവർ.[1] ................

1. ഈ വാക്യത്തിന്റെ അർത്ഥം ക. ഖ. മാതൃകകളിൽ കാണുന്നില്ല. T. S. S. 80. Part II. Page 92. 'ജനിതപ്രജയോരുപാവർത്തനം നാസ്ത്യേവ' എന്നു വ്യാഖ്യാനം കാണുന്നു. ഡാക്ടർ ശാമാശാസ്ത്രികളുടെ തർജ്ജിമയിൽ (Page 212) അഭിപ്രജാതന്മാർ എന്ന പദത്തിന് സത്കുലപ്രസൂതന്മാർ. സദാചാരപരന്മാർ എന്നർത്ഥം കാണുന്നു.

കന്യാദോഷമൌപശായികമനാഖ്യായ [1]പ്രയച്ഛതഃ ഷണ്ണവതിർദണ്ഡഃ *ശുല്കസ്ത്രീധനപ്രതിദാനം ച.

കന്യാദോഷം ഔപശായികം ചൊല്ലാതെ കൊടുക്കുമവന്നു തൊണ്ണൂറ്റാറുപണം ദണ്ഡം.

വരയിതുർവാ വരദോഷമനാഖ്യായ വിന്ദതോ ദ്വിഗുണഃ; ശുല്കസ്ത്രീധനനാശശ്ച.

കൊള്ളിന്റവൻ തനക്കുള്ള ദോഷം ചൊല്ലാതെ കൊൾകിലിരുമടങ്ങു ദണ്ഡം; ശുല്കസ്ത്രീധനനാശവും വരും.

ദ്വിപദചതുഷ്പദാനാം തു [2]കുണ്ഠവ്യാധിതാശുചീനാമുത്സാഹസ്വാസ്ഥ്യശുചിനാമാഖ്യാനേ ദ്വാദശപണോ ദണ്ഡഃ.

(ദ്വിപാത്തുകളും) ചതുഷ്പാത്തുകളും കുണ്ഠവ്യാധിതാശുചികളായിരുന്നവറ്റെ ഉത്സാഹികൾ ശുചികൾ സ്വസ്ഥങ്ങളെന്നു വിൽക്കിൽ പന്തിരണ്ടു പണം ദണ്ഡം.

ആ ത്രിപക്ഷാദിതി ചതുഷ്പദാനാമുപാവർത്തനം, ആ സംവത്സരാദിതി മനുഷ്യാണാം, താവതാ ഹി കാലേന ശക്യം [3]ശൌചാശൌചേ ജ്ഞാതുമിതി.

(ചതുഷ്പാത്തുകളെ) നാല്പത്തഞ്ചു നാളകം മീളവുംപെറുവർ മനുഷ്യരെ ഒരാണ്ടകം മീളപ്പെറുവർ, അത്തനനാൾ കൂടിയവരുടയ ശൌചാശൌചമറിവുതായിട്ടും.

ദാതാ പ്രതിഗ്രഹീതാ ച സ്യാതാം നോപഹതൌ യഥാ
ദാനേ ക്രയേ ചാനുശയം തഥാ കുര്യുഃ സഭാസദഃ.

---

1. 'പ്രയച്ഛതഃ കന്യാം' Ms. 2537.

* ഈ വാക്യത്തിന്റെ ഭാഷ കാണുന്നില്ല. ഡാക്ടർ ഗണപതിശാസ്ത്രികളുടെ വ്യാഖ്യാനത്തിൽ 'ശുല്കസ്ത്രീധനയോർഗൃഹീതയോഃ പ്രത്യർപ്പണം ച' എന്നു കാണുന്നു. Page 92.

2. T. S. S. (P. 92) മൂലത്തിലും Ms. 2537-ലും 'കുണ്ഠവ്യാധിത' എന്നു കാണുന്നു. വ്യാഖ്യാനത്തിൽ 'കുണ്ഠവ്യാധിതാശുചീനാം ഉത്സാഹസ്വാസ്ഥ്യശുചീനാമാഖ്യാനേ ഉത്സാഹസ്വാസ്ഥ്യശുചിതാകഥനേ' എന്നർത്ഥം പറഞ്ഞിരിക്കുന്നു. ഈ അർത്ഥം 'കുണ്ഠ' എന്ന പാഠത്തിനോടാണ് യോജിക്കുന്നതു്. Mysore പതിപ്പിലും 'കുണ്ഠ' എന്ന പാഠം കാണുന്നു.

3. 'ശൌചാശൌചം' Ms. 2537.

